Revd. K. K. George

നമ്പർ 1.

# മാരാമൺ കൺവൻഷൻ പ്രസംഗങ്ങൾ.

പ്രാരംഭയോഗം 7—7—1114 ഞായർ

പ്രാസംഗികൻ, ഡാക്ടർ സ്റ്റാൻലിജോൺസ് എം. എ.

പരിഭാഷകൻ

റവ: കെ. ഇ. ഉമ്മൻ ബി. എ.

പ്രസാധകൻ,

എം. എം. മാമ്മൻ.

നമ്മുടെ ആദ്യത്തെ ഈ യോഗത്തിൽ ദൈവം നമ്മോടു കൂടെ ഉണ്ടായിരിക്കുന്നതിനു ദൈവത്തോടു നമ്മുടെ തലകളെ കുനിച്ചുകൊണ്ടു പ്രാൎത്ഥിക്കാം. നിങ്ങളോടുകൂടി ഈ മഹായോഗത്തിൽ ഞാൻ വന്നിട്ട് ഇപ്പോൾ ഒരു വർഷം ആയിരിക്കുന്നുവല്ലോ. ഞാൻ ഭൂലോകം മുഴുവൻ ഒരു പ്രാവശ്യം ചുററിസഞ്ചരിച്ചു വന്നിരിക്കയാണ്. ആദ്യം ഞാൻ ഓസ്ട്രേലിയായിൽ പോയി. അവിടെനിന്നു ന്യൂസിലാൻഡിലും പിന്നീട് അമേരിക്കയിലും പോയി. അവിടെ വെച്ചു വിദ്യാൎത്ഥികളുടെ ഒരു യോഗത്തിൽ സംബന്ധിച്ചു. തദനന്തരം ഇംഗ്ലണ്ടിൽ എത്തി. അവിടെ നിന്നും വിമാനംവഴി ഇൻഡ്യയിൽ വന്നു. ഭൂലോകം ഉരുണ്ടതാണെന്ന് എനിക്ക് ഇപ്പോൾ ബോധ്യമായി. അതിൻെറ ഒരു വശത്തുകൂടി സഞ്ചരിച്ചു മറുവശത്തെത്തി. ഞാൻ തിരുവിതാംകൂറിൽനിന്നും കഴിഞ്ഞപ്രാവശ്യം പോയ

പ്പോൾ തിരുവിതാംകൂർ വളരെ ശാന്തമായിരുന്നു ഞാൻ പോയശേഷം തിരുവിതാംകൂറിൽ നടന്നസംഭവങ്ങൾ ഞാൻ കേട്ടുകൊണ്ടാണിരുന്നതു്. നിങ്ങൾ ഈ സംഗതിയിൽ അനുകൂലികളോ പ്രതികൂലികളോ ആയിരുന്നാലും തിരുവിതാംകൂർ മുമ്പിലത്തെക്കാൾ കൂടുതൽ ചൈതന്യമുള്ള ഒരു രാജ്യമായിട്ടാണു് തീർന്നിരിക്കുന്നതു്. ഇപ്രകാരമുള്ള ഒരു വായുമണ്ഡലത്തിൽ നിന്നുകൊണ്ടു് സുവിശേഷം പറയുന്നതിനും കേൾക്കുന്നതിനും ആണു് നാം കൂടിയിരിക്കുന്നതു്. മനുഷ്യജീവിതത്തിൽ സാമുഹ്യമായും ധനസംബന്ധമായും രാഷ്ട്രീയമായും വളരെ മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നു. പല മനുഷ്യരുടെയും ആവശ്യങ്ങൾ ഒന്നുതന്നെ. മനുഷ്യക്കു് പണ്ടു മുതലേയുള്ള ആവശ്യങ്ങളും ഇപ്പോഴുള്ള ആവശ്യങ്ങളും നാം ഈ ദിനങ്ങളിൽ കേൾക്കുന്നതായിയിരിക്കും. അമേരിക്കയിൽ ഒരു യോഗത്തിൽ ഞാൻ പ്രസംഗിക്കുന്നതിനു മുമ്പായി 3 പേർ പ്ലാററുപോറത്തിനടുത്തുവന്നു അവക്കു് കേൾക്കേണ്ടതു് എന്താണു് എന്നു പറകയുണ്ടായി ആദ്യമായി വന്നതു് പട്ടക്കാരനായിരുന്നു. അവിടെ കൂടിയിരുന്ന പട്ടക്കാക്കുള്ള ആവശ്യമെന്തെന്നു് എന്നോടു പറഞ്ഞു. രണ്ടാമതു വന്നയാൾ ഒരു ജോലിക്കാരനായിരുന്നു. ജോലിക്കാക്കു് ആവശ്യമുള്ളതെന്തെന്നു് അയാൾ എന്നോടു പറഞ്ഞു. മൂന്നാമത്തെ ആൾ ഒരു യുവാവായിരുന്നു. അയാൾ ഒരു വിദ്യാത്ഥിയുമായിരുന്നു. വിദ്യാത്ഥികളുടെ ആവശ്യം എന്തെന്നു അദ്ദേഹം എന്നോടു പറഞ്ഞു. അതിൻെറ ശേഷം അവർ ഇങ്ങനെ പറകയുണ്ടായി. ഇവിടെ കൂടിയിരിക്കുന്ന ജനതയുടെ ആവശ്യം ഞങ്ങൾ നിങ്ങളോടറിയിച്ചിരിക്കുന്നു. ഇനിയും ഞങ്ങളോടു് പ്രസംഗിച്ചാട്ടെ. ഈയാണ്ടിൽ ഞാൻ നിങ്ങളുടെ ഇടയിൽ വന്നിരിക്കുന്നതു് നിങ്ങളുടെ ആവശ്യം എന്തെന്നറിഞ്ഞു് നിങ്ങളോടു സംസാരിക്കുന്നതിനായിട്ടാണു്. അതുകൊണ്ടു് നിങ്ങളോടു് സംസാരിക്കുന്നതിനു മുമ്പായി നിങ്ങളുടെ ആവശ്യം എന്താണെന്നു് എന്നോടു പറയാൻ ഞാൻ നിങ്ങളോടു ആവശ്യപ്പെടണമെന്നു വിചാരിക്കുന്നു. ഈ മഹായോഗത്തിൽ വന്നിരിക്കുന്ന നിങ്ങളുടെ ആവശ്യം എന്താണു്. ഈ ആഴ്ചയിൽ ഞാൻ നിങ്ങളോടു എൻെറ ദൂതുകൾ പറയുന്നതിനു മുമ്പായി നിങ്ങളുടെ ആവശ്യങ്ങൾ എന്നോടു പറയു

ക. എൻെറയും എന്നെ തുടൎന്നു ഇവിടെ വരുന്ന പ്രസംഗക രുടെയും നിങ്ങളുടെയും ആവശ്യങ്ങൾ എന്തെന്നു പറയുന്നതു് പ്രയോജനമായിരിക്കും. അതുകൊണ്ടു് അല്പസമയത്തേക്കു് തലകുനിച്ചു പ്രാൎത്ഥിക്കാൻ ഞാൻ ആവശ്യപ്പെടുന്നു അതിനു ശേഷം ദൈവത്തിൻെറ ആത്മാവു് ഈ മഹായോഗത്തിലേക്കുള്ള ആവശ്യം എന്തെന്നു നിങ്ങളോടു പറയുന്നുവോ അതു് ഒന്നോ രണ്ടോ വാക്കുകളായി പറയണമെന്നു് ഞാൻ നിങ്ങളോടു് അപേക്ഷിക്കുന്നു. തലകുനിച്ചു നമുക്കു് പ്രാൎത്ഥിക്കാം. ഈ കാൎയ്യത്തിനു പത്തു മിനിററിൽ കൂടുതൽ എടുക്കണമെന്നാഗ്രഹിക്കുന്നില്ല. അതുകൊണ്ടു് വേഗത്തിൽ പറയണം. നിങ്ങൾ പറയുന്നതു് ഞാൻ ഇവിടെ എഴുതിക്കൊള്ളാം യുവാക്കന്മാൎക്കും, സ്ത്രീകൾക്കും പറയാം. പട്ടക്കാൎക്കും പറയുന്നതിനു സ്വാതന്ത്ര്യമുണ്ടു്. നമുക്കു് ആവശ്യമായിരിക്കുന്നതു് എന്താണെന്നാണു് നിങ്ങൾക്കു തോന്നുന്നതു്. ഈ യോഗത്തിൽ ഏതെല്ലാം സംഗതികളെക്കുറിച്ചാണു് പ്രസംഗിക്കേണ്ടതു്. ഓരോരുത്തൎക്കും പറയാം.

ആവശ്യങ്ങൾ.

1 സമാധാനം എങ്ങനെ ഉണ്ടാകും.

2 ഒരു ഇടയനും ഒരാട്ടിൻ കൂട്ടവും ആകണം.

3 മനുഷ്യർ അന്യോന്യം സ്നേഹമുള്ളവരായിരിക്കുന്നതിനെന്തു വേണം?.

4 പ്രതികൂലങ്ങളുടെ മദ്ധ്യേ വിജയ ജീവിതം ചെയ്യുന്നതെങ്ങനെ?.

5 പരിശുദ്ധാത്മ വ്യാപാരം ഉണ്ടാകണം.

6 സർവജഡത്തിന്മേലും ദൈവാത്മാവു പകരണം എന്നവാഗ്ദത്തം നിറവാകുന്നതെങ്ങനെ.

7 ആത്മാവിനു ശാന്തിഎങ്ങനെലഭിക്കും?.

8 ക്രിസ്തുവിൻെറ സ്നേഹവും ത്യാഗവും പ്രായോഗികമാക്കുന്നതെങ്ങനെ.

9 കഷ്ടതകൾ സഹിക്കുവാനുള്ള ശക്തി ലഭിക്കണം.

10 പുതിയ ഹൃദയവും ആത്മാവും ലഭിക്കണം.

11 രാഷ്ട്രീയവും ആത്മീയവുമായുള്ള ബന്ധം.

12 രാഷ്ട്രീയമായി യോജിച്ചു പ്രവർത്തിക്കുമ്പോൾ ക്രിസ്തുവിനെ എങ്ങനെ വെളിപ്പെടുത്താം?

13 പരിപൂർണ്ണമായ ക്രിസ്തീയജീവിതവും സുവിശേഷവേലയും എങ്ങനെസാധിക്കാം?

14 യുവലോകത്തിൽ ആത്മീയത്വം കുറഞ്ഞുവരുന്നതു എങ്ങനെ പരിഹരിക്കാം?

15 മനുഷ്യർക്കു ദൈവത്തെപ്പററിയുള്ള വിശ്വാസനിലയ്ക്കു അഭിവൃദ്ധിഉണ്ടാകുന്നതിനും, ആ വിശ്വാസത്തിൽ ശക്തി പ്രാപിക്കുന്നതിനുമുള്ള പ്രാപ്തി ഉണ്ടാകുന്നതെങ്ങനെ?

നിങ്ങൾ ഇപ്പോൾ പറഞ്ഞ ആവശ്യങ്ങളെപ്പററിയും കൂട്ടതലായി പറയുന്ന കാര്യങ്ങളെക്കുറിച്ചും അന്വേഷിക്കാം. അപ്പോസ്തോലപ്രവർത്തികളുടെ പുസ്തകത്തിൽ നിന്നും രണ്ടു ചെറിയ വാക്യങ്ങൾ വായിക്കണമെന്നാഗ്രഹിക്കുന്നു. പ്രവർത്തികളുടെ പുസ്തകം 1:1-ം 2:4-ം വായിച്ചു. യേശു തുടങ്ങി; അപ്പോസ്തോലന്മാരും തുടങ്ങി. യേശുക്രിസ്തു ചെയ്തുതികച്ച കാര്യങ്ങൾ വീണ്ടും ആവർത്തിക്കേണ്ട ആവശ്യമില്ല. അവൻ ക്രൂശിൽ മരിക്കുമ്പോൾ നമ്മുടെ രക്ഷയുടെ വാഗ്ദാനം അവൻ ക്രൂശിൽ നിറവേററി എന്നതു് പ്രത്യക്ഷമാണ്.

അതു എന്നന്നേക്കുമായി നിവൃത്തിച്ച യാഗമാണ്. അതു ഇനിയും ആവർത്തിക്കേണ്ടതില്ല. അതു പാപത്തിനുവേണ്ടിയുള്ള പൂർണ്ണവും മതിയായതുമായ പ്രതിശാന്തിയാണ്. എന്നാൽ അവൻ തുടങ്ങിയിട്ടുള്ള ഏതാനും കാര്യങ്ങൾ ഉണ്ട്. അവൻ തുടങ്ങിയ കാര്യങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ നമുക്കു അതിശയം തോന്നും. യേശുക്രിസ്തു എന്തെല്ലാം കാര്യങ്ങൾ തുടങ്ങി എന്നു ചിന്തിക്കുവിൻ! താൻ എന്തെല്ലാം കാര്യങ്ങൾ നിവൃത്തിയാക്കിയെന്നല്ല; എന്തെല്ലാമാണ് തുടങ്ങിയതു് എന്നാണ് ചിന്തിക്കേണ്ടതു്.

കാലത്തെ ക്രിസ്തുവിനു മുൻപും പിമ്പും എന്ന് രണ്ടായി ട്ടാണല്ലോ ഭാഗിക്കുന്നതു്. ക്രിസ്തുവിൻെറ കാലത്തിനുശേഷം മനുഷ്യജാതിയുടെ ജീവിതത്തിൽ ഒരു മാററം സംഭവിച്ചു. മനുഷ്യചരിത്രം വ്യത്യാസപ്പെട്ടു. പുതിയ ജീവനും ശക്തിയും മനുഷ്യചരിത്രത്തിൽ പ്രവേശിച്ചു. സൃഷ്ടിപരമായി ചിന്തിച്ചു. പുതുശക്തികളെ ദാനംചെയ്തവരുടെ കൂട്ടത്തിൽ പ്രഥമസ്ഥാനം ക്രിസ്തുവിനാണ്. ഒരു മനുഷ്യൻെറ ശ്രേഷ്ഠത അവൻ എന്തെല്ലാം കാര്യങ്ങൾ തുടങ്ങി പുരോഗമനം കൊടുത്തിട്ടുണ്ട് എന്നുള്ളതിലാണ് സ്ഥിതി ചെയ്യുന്നതു്. ദൈവത്തെക്കുറിച്ചു ദൈവം പുതിയ ദർശനം തന്നു. ദൈവത്തെപ്പററി പല ധാരണകളാണ് ലോകത്തിലുണ്ടായിരിക്കുന്നതു്. ചിലർ ദൈവത്തെ ഒരു വലിയ മനുഷ്യനായി വിചാരിച്ചിരുന്നു. ദൈവം മനുഷ്യനെ തൻെറ സ്വന്ത സാദൃശത്തിൽ സൃഷ്ടിച്ചു എന്നു നാം വായിക്കുന്നു. എന്നാൽ പലപ്പോഴും മനുഷ്യർ അവരുടെ സാദൃശത്തിൽ ദൈവത്തെ സൃഷ്ടിക്കുന്നുണ്ട്.

സന്ധ്യക്കു ഒരുത്തൻ ഒരു കുന്നിൻമുകളിൽ നില്ക്കുന്നു. അസ്തമയസൂര്യൻെറ പ്രകാശം അവൻെറ മേൽ തട്ടീട്ട് അവൻെറ നിഴൽ ആകാശത്തോളം ചെല്ലുന്നതായി അവൻ കാണുന്നു. അതുപോലെ നമ്മുടെ ഛായയും സ്വർഗ്ഗംവരെഎത്തിച്ചിട്ട് അതിനെ ദൈവം എന്നു വിളിക്കുന്നു. അതിനാൽ ദൈവദർശനം സർവപ്രധാനമായ കാര്യമാണ്. ദൈവത്തെക്കുറിച്ചുള്ള നിങ്ങളുടെ ധാരണ എന്താണ്? ദൈവത്തെക്കുറിച്ചുള്ള നിങ്ങളുടെ ദർശനപ്രകാരമേ നിങ്ങൾക്കു ചിന്തിക്കാൻ കഴിയൂ. അതുകൊണ്ട് യഥാൎത്ഥമായ ദൈവദർശനം നമുക്കുണ്ടായിരിക്കണം. ദൈവത്തെപ്പററി തെററായ ധാരണ ഉണ്ടായിരിക്കുന്നതിനേക്കാൾ ഒരു ധാരണയും ഇല്ലാതിരിക്കുന്നതാണു നല്ലതു്. ദൈവത്തെക്കുറിച്ചുള്ള ധാരണ ശരിയല്ലെങ്കിൽ ആ തെററായ വഴിയിൽക്കൂടി പുരോഗമിക്കേണ്ടിവരും. ഏതു വിധത്തിലുള്ള ദൈവത്തെയാണ് ക്രിസ്തു വെളിപ്പെടുത്തിയതെന്നു നോക്കാം. ഒരു ദിവസം ശിഷ്യന്മാർ ക്രിസ്തുവിനോടു ഞങ്ങൾക്കു പിതാവിനെ കാണിച്ചുതരേണം എന്നു പറഞ്ഞു. കൎത്താ

വ് അവരോട പറഞ്ഞതു് ഫീലിപ്പോസേ, നീ ഇത്രയും നാഠം എന്നോടകൂടെ ഇരുന്നിട്ടും അറിഞ്ഞില്ലയോ. എന്നെ കണ്ട വൻ പിതാവിനെ കണ്ടിരിക്കുന്നു. ദൈവം എങ്ങനെയുള്ള വൻ എന്നറിയണമെങ്കിൽ എന്നെ നോക്കുക. അപ്പോഠം ദൈവം ക്രിസ്തുവിനെപ്പോലെ ആണോ എന്ന ചോദ്യ മുണ്ടാകുന്നു. ദൈവം സ്വഭാവപ്രകാരം ക്രിസ്തുവിനെ പ്പോലെ ഉള്ളവനാണൊ എന്നു പലരും ചിന്തിക്കുന്നി ല്ല. ക്രിസ്തുവിനെക്കാഠം സ്വഭാവത്തിൽ വ്യത്യാസപ്പെട്ടവനാ ണു ദൈവം എന്നു് അവർ ചിന്തിക്കുന്നു. സണ്ടേസ്കൂളിൽ പഠിക്കുന്ന ഒരു പെൺകുട്ടി ഇപ്രകാരംപറഞ്ഞു. "ഞാൻ ക്രി സ്തുവിനെ സ്നേഹിക്കുന്നു. ദൈവത്തെ വെറുക്കുന്നു" നീ ഇങ്ങി നെ പറയുന്നതെന്തെന്നു ആരോ ചോദിച്ചു. "ദൈവത്തിൻെറ പ്രകൃതം പാപികളെ നശിപ്പിക്കുകയാകുന്നു. എന്നാൽ ക്രി സ്തു അതിനു സമ്മതിക്കുന്നില്ല, ദൈവത്തിൻെറ സ്വഭാവ വും ക്രിസ്തുവിൻെറ സ്വഭാവവും തമ്മിൽ വ്യത്യാസമുണ്ടു്. എ ന്നിങ്ങനെ അവഠം മറുപടി പറഞ്ഞു. നമ്മെ നരകത്തിൽ വിടണമെന്നുള്ള ഭയങ്കര ചിന്ത ദൈവത്തിനുണ്ടു്. പക്ഷെ ക്രിസ്തു അതു സമ്മതിക്കയില്ല". ദൈവം എങ്ങിനെയുള്ളവനെ ന്നു് എന്നെ നോക്കി അറിയുവിൻ എന്നു ക്രിസ്തു പറയുന്നു. നിങ്ങഠംക്കു ഗ്രഹിക്കാവുന്ന ഭാഷയിൽ ദൈവത്തെക്കുറിച്ചു പ റയുന്നവനാണു് ഞാൻ. ദൈവ സ്വഭാവം മനുഷ്യ ജീവിത ത്തിൽ എങ്ങിനെ പ്രതിഫലിക്കുന്നു എന്നു് ഞാൻ കാണിക്കു ന്നു. ക്രിസ്തുവിൻെറ മുഖത്തു നോക്കി ദൈവം എങ്ങിനെയുള്ള വനെന്നു മനസ്സിലാക്കുക. ദൈവം അതുപോലുള്ളവനെങ്കി ൽ വിശ്വാസയോഗ്യനാണു്. ഈ അഖിലാണ്ഡത്തിൻെറ കേന്ദ്രത്തിൽ സ്ഥിതി ചെയ്യുന്ന ക്രൂശിന്മേൽ സമപ്പിച്ച ഹൃദ യം ക്രിസ്തുവിൻേറതെങ്കിൽ അതിൻെറ മുമ്പിൽ എന്നെത്ത ന്നെ സമർപ്പിക്കുന്നതിനു എനിക്കു മടിയില്ല. ഇതു് ഞാൻ ഒ രിക്കൽ പറഞ്ഞു ഞാൻ ഇതു പറയുമ്പോഠം സാമത്ഥ്യമുള്ള ഒരു ചൈനീസ് ഡോക്ടർ കേട്ടിട്ടു് അദ്ദേഹം എന്തുകൊണ്ടു നിങ്ങഠം ഇങ്ങിനെ പറയുന്നു എന്നു ചോദിച്ചു. ഭൂലോകത്തി നു പുറകിലായി ഒരു ഹൃദയമില്ല. അവിടെ ഇതു് ഒരു നിവ്വ

ചാർമാണ്. മനുഷ്യരുടെ കഷ്ടതകളെക്കുറിച്ച് ചിന്തിക്കാ ത്ത ഒരു ഹൃദയമാണുള്ളത്. ക്രിസ്തു ഇതെല്ലാം നിഷേധിക്കു ന്നു. തന്നെത്താൻ ഉപേക്ഷിക്കുന്നു. ക്രിസ്തുഹൃദയം നിന്നെ ക്കുറിച്ചു ചിന്തിക്കുന്നു. സ്നേഹിക്കുന്നു. കരുതുന്നു. ദൈവം എങ്ങനെയുള്ളവനെന്നറിയണമെങ്കിൽ എന്നെ നോക്കുക എ ന്നു ക്രിസ്തു പറയുന്നു. യേശു ദൈവത്തെക്കുറിച്ചുള്ള പുതിയ ചിന്ത ആരംഭിക്കുന്നു. ദൈവം ക്രിസ്തുവിനെപ്പോലെ എന്ന ചിന്ത പുതുതാകുന്നു. യേശു ആരംഭിക്കുന്ന ആ തരത്തിലു ള്ള ദൈവത്തെപ്പററി അല്ലാതെ തൃപ്തിയടയാൻ സാദ്ധ്യമല്ല. ക്രിസ്തുവിനെപ്പോലെ ക്രിസ്തു ഹൃദയമുള്ള ഒരു ദൈവം ലോക ത്തിലില്ലെങ്കിൽ നമുക്കു ജീവിക്കാൻ പ്രയാസമാണ്.

ക്രിസ്തു രണ്ടാമതു തുടങ്ങിയതു് മനുഷ്യനെക്കുറിച്ചുള്ള ചി ന്തയാണ്. ക്രിസ്തുവിൻെറ കാലത്തിനു മുമ്പ് മനുഷ്യരെ ഉ യന്നവരെന്നും താണവരെന്നും തരംതിരിച്ചിരുന്നു, ക്രിസ്തു മനുഷ്യരെക്കുറിച്ചു ഒരു പുതിയ ധാരണ നൽകുന്നു. മനുഷ്യ ർ ദൈവത്തിൻെറ കണ്ണിനു വില തീരാത്തവരെന്ന് ക്രിസ്തു പറയുന്നു. ഓരോരുത്തരും ദൈവത്തിൻെറ മുമ്പാകെ വില യുള്ളവരാണ്. ക്രിസ്തുവിൻെറ യഥാർത്ഥ ശിഷ്യൻ ആയിതീ രേണ്ടതാണ്.

ക്രിസ്തുവിൻെറ കാലത്തിനുശേഷം ഓരോരുത്തർ നിവന്നു നില്ക്കാൻ തുടങ്ങി. ഭൂലോകത്തിൽ ജനസ്വാതന്ത്ര്യത്തിനുവേ ണ്ടിയുള്ള പ്രസ്ഥാനം അവർ ആരംഭിച്ചു. യജമാനനും ദാസ നും തിരുശരീരം അനുഭവിക്കാൻ വിശുദ്ധമേശയിൽ ഒരുമിച്ചു അടുത്തുവരാമെങ്കിൽ എന്തുകൊണ്ടു് പുറത്തും അങ്ങനെ ആ വാൻ പാടില്ല ദൈവമുമ്പാകെ നാം സമന്മാർ എങ്കിൽ മ നുഷ്യരുടെ മുമ്പാകെ എന്തുകൊണ്ടു് അങ്ങനെയല്ല. ഞാൻ ദൈവത്തിൻെറ വകയാണെങ്കിൽ എന്തുകൊണ്ടു് മനുഷ്യവർഗ്ഗ ത്തിൽ പെട്ടുകൂടാ. ഇതു മനുഷ്യനെ സംബന്ധിച്ചു ശക്തീക രിക്കുന്ന ചിന്തകളാണ്. ദൈവപൈതൽ ഒരുവൻെറ അടി മയായിരുന്നുകൂടാ. മനുഷ്യരുടെ ആളത്വത്തിനു ക്രിസ്തു വില കല്പിക്കുന്നു. മൂന്നാമതായിട്ടുള്ളതു് ലോകത്തെക്കുറിച്ചുള്ള ഒരു വിവരണമാണ്. ക്രിസ്തുലോകത്തിൽ വരുന്നതിനുമുമ്പ് ലോകം

അതിൻെറ ചക്രത്തിൽ കറങ്ങുംപോലെ യാതൊരു പുരോ ഗമനചിന്തയും കൂടാത്ത ഒരു മട്ടിലായിരുന്നു മനുഷ്യൻെറനില. സൂര്യനു ചുററും ഭൂമി കറങ്ങുംപോലെ ലോകം തുടങ്ങിയ സ്ഥാനത്തുവരുവാൻ തക്കവണ്ണം പുരോഗമനം ഇല്ലെന്നാണ് ഹൈന്ദവരുടെ മതം നാം കലിയുഗത്തിലെത്തിച്ചേരുമ്പോൾ എല്ലാം അഴിഞ്ഞുപോകും ലോകത്തെക്കുറിച്ചു ദൈവത്തിനു ഒരു ഉദ്ദേശമുണ്ട്. അർത്ഥമില്ലാതെയല്ല താൻ യത്നിക്കുന്നതു്. ദൈവം തൻെറ രാജ്യം ഭൂലോകത്തിൽ സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നു, അർത്ഥമില്ലാത്ത ഒന്നല്ല മനുഷ്യജീവിതം. അതു് അർത്ഥമുള്ളതെന്നു ദൈവം വെളിപ്പെടുത്തുന്നു ലോകം വിഷമം എന്നു പറഞ്ഞു അതിനെ വിട്ടോടേണ്ട ആവശ്യമില്ല ദൈവഇഷ്ടം ചെയ്യാൻ അതിനുള്ളിൽ നിന്നു പോരാടേണ്ടതാണ്. നാം ലോകത്തോട് ഇടപ്പെടുമ്പോൾ ഉടഞ്ഞ ഒരു കപ്പലിനോടു നാം ഇടപ്പെടുംപോലെയല്ല പെരുമാറേണ്ടതു്. ലോകം ദൈവത്തിൻേറതാണ്. പാപം അതിൽ പ്രവേശിച്ചു ലോകത്തെ നശിപ്പിച്ചു. യേശു പാപത്തെ നീക്കുവാൻ മരിച്ചിരിക്കുന്നു തൻെറ സ്വന്തം ക്രൂശു് ഭൂലോക മധ്യത്തിൽ നാട്ടി ലോകത്തെ താൻ ഉപേക്ഷിച്ചില്ലെന്നു തെളിയിച്ചു.

ജീവിതത്തിൽ വന്നുകൂടുന്ന എല്ലാ സ്ഥിതിമാററത്തിൻെറയും മധ്യത്തിൽകൂടി ദൈവം നമ്മുടെ കാര്യങ്ങൾ സാധിച്ചുതരുന്നു എന്ന വിശ്വാസം അവൻ ഉണ്ടാക്കിത്തന്നു. ഈ ലോകത്തിൻെറ പ്രവൃത്തികൾ നടത്തുന്നതു് ദൈവം ലോകത്തെ തൻെറ കയ്യിൽ എടുത്തിട്ടുഅതിൽകൂടിയാണ്. ലോകത്തെപ്പററിതന്നെയല്ല പാപത്തെപററിയും ഒരുപുതിയധാരണയാണു അതു്. പാപം മഹാ കഷ്ടമാണെങ്കിലും അതിൻെറ പ്രകൃതി നോക്കിയാൽ നാം പാപം ചെയ്തുപോകും എന്നു പറയുന്നു. പാപം നമ്മുടെ ജീവിതത്തിൽ കടന്നിരിക്കുന്ന ഒന്നാണ്. അതു മനുഷ്യജീവിതത്തിൽ സ്വഭാവികമായിട്ടുള്ളതല്ല. പാപപ്രകൃതമുള്ളവർ പ്രകൃതിക്കു വിരുദ്ധമായി ജീവിക്കുന്നവനാണ്. പാപം ഉള്ളിടത്തു് സന്തോഷമില്ല.

പാപത്തെ ജയിക്കേണ്ടതെങ്ങനെയെന്നു യേശു പഠിപ്പിക്കുന്നു. അതു് ഏററവും ആശ്ചര്യകരംതന്നെ. എല്ലാംചു

ററിക്കറങ്ങന്നു എന്ന രീതിയിലുള്ള വിശ്വാസം കളഞ്ഞു് മ നുഷ്യന പാപത്തിൽ നിന്നു സ്വതന്ത്രനാകാം എന്നുള്ള ധൈ ര്യ്യം ദൈവം നൽകിയിരിക്കുന്നു. ദൈവകൃപയിൽ ക്രൂടെ പാ പത്തെ ജയിക്കാനുള്ള ശക്തിയുടെ ദൂതു് തന്നിരിക്കുന്നു. ക്രി സ്തു എന്തെല്ലാം ചെയ്യുന്നു, നിങ്ങൾ ചിന്തിക്കുക. ചിന്തിച്ച. ലിസ്റ്റ് എൻെറ അടുത്തു കൊണ്ടുവരുവിൻ. അവൻ എന്തെ ല്ലാം തുടങ്ങി. ഈവിധമുള്ള ഒരു ലിസ്റ്റ് കുറച്ചുനാൾ മുമ്പു ഞാൻ എഴുതാൻ തുടങ്ങി. ആ ലിസ്റ്റ് ക്രൂടിക്രൂടിവന്നു. താ ൻ അധികം പ്രസംഗിക്കുന്നില്ല. അധികം പ്രവൎത്തിക്കുന്നു. ക്രി സ്തു അങ്ങനെ ചെയ്തു. ഞങ്ങൾ എന്തു ചെയ്യുന്നു പരിശുദ്ധാ ത്മാവു് അപ്പോസ്തോലന്മാരുടെ മേൽ വന്നപ്പോൾ അവർ തു ടങ്ങി എന്നു പറയുന്നു. പരിശുദ്ധാത്മാവു ക്രിസ്തുവിൻേറതാ ണ്. ആത്മാവിനെ നമ്മിലേക്കു് പകരേണ്ട ആവശ്യ മുണ്ടു്. ക്രിസ്തു നമ്മുടെ ഉള്ളിലായാൽ എന്തു ഭവിക്കും നാം സൃഷ്ടിപരമായി ചിന്തിക്കാം. ഫിലിപ്പ്യരുടെ ലേഖന ത്തിൽ സകലവിധ പ്രേരണയാലും ശക്തിയാലും എന്നു കാണു ന്നു. ഇതിൽ പ്രേരണയെന്നതു് മോഫററിൻെറ തൎജ്ജമയാ ണ്. ക്രിസ്തു നമ്മെ രക്ഷിക്ക മാത്രമല്ല ശക്തികരിക്കയും ചെ യ്യുന്നു. അവൻ പ്രവൎത്തിക്കമാത്രമല്ല പൂൎത്തികരിക്കയും ശ ക്തീകരിക്കയും ചെയ്യുന്നു. ക്രിസ്തു എവിടെ ചെല്ലുന്നുവോ ആ രാജ്യത്തുള്ളവർ വിദ്യാഭ്യാസം ഉള്ളവർ ആകും. അമേരിക്ക യിൽ 100-ക്കു 90-ം മാൎഗ്ഗസംബന്ധമായ കാൎയ്യങ്ങളിൽ താല്പ ൎയ്യമുള്ളവരാണ്. ക്രിസ്തുവിനോടു ചേൎന്നതോടുക്രൂടി അവരുടെ മനസ്സു പ്രകാശിച്ചു. സുറിയാനിക്കാൎക്കു ആത്മീയവെളിച്ചം ഉണ്ടായതോടുക്രൂടി നിങ്ങളും വിദ്യാഭ്യാസം ആരംഭിച്ചു. മാ ൎത്തോമ്മാക്കാർ 100-ന് 100-ം വിദ്യാഭ്യാസമുള്ളവരാണ് എ ന്നു ഞാൻ വിചാരിക്കുന്നു. ക്രിസ്തുവിനെ കാണുന്നതോടുക്രൂടി മാനസീകമായ ഉണർവുണ്ടാകുന്നു. ഞാൻ മാനസാന്തരപ്പെടു ന്നതിനു മുമ്പു് ക്ലാസ്സിൽ ഒടുവിലത്തെ സ്ഥാനമാണ് എനിക്കു ണ്ടായിരുന്നതു്. ക്രിസ്തുവിനെ സ്വീകരിച്ചതോടുക്രൂടി പഠിത്ത ത്തിൽ മുമ്പോട്ടുപോയി. ക്ലാസ്സിൽ ഒന്നാംസ്ഥാനം കിട്ടിയി ല്ലെങ്കിൽ എനിക്കു തൃപ്തിയില്ല. ക്രിസ്തു എൻെറ ചിന്താശ

ക്തിയെ വർദ്ധിപ്പിച്ചു. ക്രിസ്തു ഉള്ളെടത്തു ശക്തിയും ഉണ്ട്. അവൻ ചിന്താഗതിയെ മാത്രമല്ല നമ്മുടെ പ്രവൃത്തിയെയും ശക്തീകരിക്കുന്നു. ലോകത്തിൽ എങ്ങും കാണപ്പെടുന്നതു നിരാശയാണ്. മനുഷ്യരുടെ ധൈര്യംപോയി. വരുന്നതുപോലെ വരട്ടെ എന്നു ഭ്രമിക്കുന്നു. ക്രിസ്ത്യാനി പ്രത്യാശയുള്ളവൻ ആകുന്നു. യുദ്ധം ആവശ്യമില്ലെന്നാണ് അവൻെറ വിശ്വാസം. ക്രിസ്ത്യാനിയുടെ ധൈര്യം ഒരിക്കലും പോകുന്നില്ല. ആശയില്ലാത്ത ലോകത്തിൽ ക്രിസ്തുയേശു തൻെറ ശിഷ്യന്മാരിൽകൂടി ആശയുള്ളവനാകുന്നു. സുറിയാനിക്കാരുടെ ആവശ്യം എൻെറ മനസ്സിൽ വന്നിട്ടുള്ളതു് ഞാൻ പറയട്ടെ. ഇൻഡ്യയ്ക്കു കൊടുക്കുന്നതിനു എന്തെങ്കിലും ഒരു ദൂതു് ഉണ്ടെങ്കിൽ വിധിയെപ്പററിയുള്ള അവരുടെ ചിന്ത ഇല്ലാതാക്കണമെന്നുള്ളതാണ്. എന്തുചെയ്യുന്നു എല്ലാം വിധിപോലെ വരട്ടെ എന്നു കൈമലത്തിക്കാണിക്കുന്നു. ഇൻഡ്യയുടെ ഈ അവസ്ഥ നാം ദൂരീകരിക്കണം.

വിഷമങ്ങളുടെ മദ്ധ്യത്തിൽ ഞാൻ എന്തുചെയ്യുന്നു വരുന്നതുവരട്ടെ എന്നു തലകുനിച്ചിരിക്കുന്ന അവസ്ഥ മാറേറണ്ടതാണ്. ഇൻഡ്യക്കു ഒരു പ്രത്യാശയുള്ള ഹൃദയം കൊടുക്കണമെന്നു ഞാൻ ആശിക്കുന്നു. കുറെ നാളുകൾക്കു മുമ്പു നമ്മുടെ കൊച്ചുതിരുമേനി ഒരു പള്ളിക്കൂടത്തിന് അടിസ്ഥാനമിട്ടു. വാനംകുഴിക്കുന്നതിനുപോലും പണം കാണാതെയാണ് ആരംഭിച്ചതു്. ഞാൻ മൂലക്കല്ല് വായുവിലേക്കു വയ്ക്കുന്നു എന്നാണു അദ്ദേഹം പറഞ്ഞതു്. 'ആശയില്ലാത്ത ഇമ്മാതിരി സ്ഥാനങ്ങൾക്കു എന്തു ചെയ്യുന്നു എന്നാണു ചിലരുടെ വിചാരം കുറച്ചുനാൾ കഴിഞ്ഞു ഞാൻ അതു വഴി കടന്നുപോകുമ്പോൾ 5 കെട്ടിടങ്ങൾ അവിടെ കണ്ടു. ദൈവത്തിൽ വിശ്വസിച്ചു പ്രവത്തിച്ചു. ഈ വിധത്തിലുള്ള ഒരു ധൈര്യമാണ് നമുക്കാവശ്യം ഈ യോഗം മുഖാന്തിരം ദൈവം ചിലതെല്ലാം പ്രവത്തിക്കാൻപോകുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. ഇവിടെ എന്തെല്ലാം ചെയ്തുതീത്തു എന്നല്ല; എന്തെല്ലാം ആരംഭിച്ചു. എന്നാണു എൻെറ ചിന്ത. ക്രിസ്തുവിൻെറ ആ ജീവശക്തി എല്ലാ ഹൃദയങ്ങളിലും പുതിയ ശക്തിയായി പ്രവത്തിക്കേണ്ടതാ

ണ്. കുറച്ചുകാലം മുമ്പ് ഞാൻ ഒരു പുസ്തകം വായിച്ചു. ജോൺ "വെസ്ളിയുടെ കാലത്തിനു മുമ്പും പിമ്പും ഇംഗ്ലണ്ട" എന്നാണ് ആ പുസ്തകത്തിന്റെ പേര് അദ്ദേഹത്തിനു മുമ്പും പിമ്പും ഉള്ള ഇംഗ്ലണ്ടിന്റെ ചരിത്രം അതിലുണ്ട്. ജോൺ വെസ്ളി എന്തെല്ലാം ആരംഭിച്ചു എന്ന് അതിൽ പറയുന്നു. കൂലിവേലക്കാരുടെ ഇടയിലെ സംഘടന അദ്ദേഹം തുടങ്ങി കൂലിവേലക്കാരോട് ക്രിസ്തുവിന്റെ ശക്തിയെക്കുറിച്ചു പറഞ്ഞതോടുകൂടി അവരുടെ ഉദ്ധാരണത്തിനുള്ള ശക്തി ഉണ്ടായി. അദ്ദേഹത്തിന്റെ ഈ ശ്രമത്തിനു മുമ്പു യൂറോപ്പിലെ തടവുകാരുടെ സ്ഥിതി ദയനീയമായിരുന്നു. ഇദ്ദേഹത്തിന്റെ പ്രവൎത്തനത്താൽ ഹൌവ്വേർഡ് എലിസബേത്തു എന്നിവരുടെ മനസ്സ് ചലിച്ചു അവരുടെ സഹായത്തോടുകൂടി അദ്ദേഹം പ്രവൎത്തിച്ചു. ഭ്രാന്താലയത്തിൽ സുബുദ്ധിയുള്ളവർ വന്നു അവരെ കളിയാക്കയും ഉപദ്രവിക്കയും ചെയ്യുന്ന സമ്പ്രദായം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ കാലത്തു ഭ്രാന്തന്മാരെ രക്ഷിക്കാൻ ശ്രദ്ധിച്ചുതുടങ്ങി. മാനസിക രോഗത്തെപ്പററി ചിന്തിച്ചുതുടങ്ങി. ഇവയെല്ലാം ജോൺവെസ്ളിയുടെ ഹൃദയം മാററി ക്രിസ്തു അവന്റെ ഹൃദയത്തിൽ പുതുശക്തി കൊടുത്തു ഈ ശക്തി പ്രവൎത്തിക്ക മാറ്റമുണ്ടാക്കി. അതുപോലെ ഈ കൺവൻഷൻ മുഖാന്തിരം പുതിയ പ്രസ്ഥാനം ഉണ്ടാകണം ഇതു മാരാമൺ കൺവൺഷനിൽ പ്രവൎത്തിച്ച ഇന്നാർമുഖാന്തിരം ഉണ്ടായതാണെന്നു പറയത്തക്കവണ്ണം പല പുതിയ പ്രസ്ഥാനങ്ങൾ ഉണ്ടാകണം അധഃകൃതരുടെ സംരക്ഷണത്തിനും കൂലിവേലക്കാരുടെ കഷ്ടത പരിഹരിക്കുന്നതിനും ഇന്നയിന്ന ആളുകളാണ് പരിശ്രമിച്ചതെന്നു നിങ്ങളെക്കുറിച്ചു പറവാൻ ഓരോരുത്തൎക്കും സാധിക്കും ദൈവാത്മാവു നമുക്ക് സന്തോഷം തരട്ടെ. എല്ലാ ദുഃഖചിന്തകളും ഹൃദയത്തിൽ നിന്നും നീക്കണം. ദൈവാത്മാവ് പാപചിന്തകൾ ഇല്ലാതാക്കണം ചിന്താഗതി ദൈവസന്നിധിയിലേക്ക് ഉയരണം സൃഷ്ടിപരമായ കാൎയ്യങ്ങളിലേക്ക് നയിക്കുന്നതിനുള്ള ശക്തി തരുവാൻ ദൈവാത്മാവ് നമ്മിൽ വരണം. സൃഷ്ടിപരമായ ആത്മാവ് നിങ്ങൾക്കില്ല. മററുള്ളവർ പറയുന്നതു കേൾക്കുവാനും കഴിവില്ല. നിങ്ങൾക്കു തനിച്ചു പ്രവൎത്തിക്കാൻ ദൈവാത്മാവു ശക്തിതരുവാൻ നിങ്ങൾ ആഗ്രഹിക്കണം. നിങ്ങൾ ചിലർ അൻപതു കൊല്ലമായി സ്പഞ്ചുപോലെ വെള്ളമെടുക്കുന്നു.

ദൈവം നിങ്ങളെ സ്പഞ്ചുപോലെ ഞെക്കിക്കൊണ്ടിരിക്കു
ന്നു. നിങ്ങളിൽക്കൂടി ചിലതു ചെയ്‌വാൻ ആഗ്രഹിക്കുന്നു.
പട്ടക്കാർ മാത്രം പ്രവൎത്തിച്ചാൽ പോരാ ഓരോരുത്തരും സ്വ
ഷ്ടിപരമായി പ്രവൎത്തിക്കണം. ഇങ്ങനെയാണെങ്കിൽ നമ്മുടെ
യോഗം മഹായോഗമായിത്തീരും. ദൈവം വെള്ളത്തെ വ
ലിപ്പിച്ചു തിരുവിതാംക്കൂർ കലക്കിയിരിക്കുന്നു. രാഷ്ട്രീയമാ
യും ധനസംബന്ധമാരം അസ്വസ്ഥതകൾ ഉണ്ടു്. ദൈവം ക
ലക്കുന്ന വെള്ളത്തിലേക്കു ഇറങ്ങിച്ചെന്ന് സുഖംപ്രാപിക്കണം.
നീ സുഖപ്പെട്ടാൽ പോരാ മററുള്ളവരെയും സുഖപ്പെടുത്തണം.
മററുള്ളവരെ സുഖപ്പെടുത്തുന്നില്ലെങ്കിൽ നീ രോഗിയാകും.
ദൈവാത്മാവു് ഇവിടെ പ്രവൎത്തിക്കേണ്ടതാണു്. അതിലേ
ക്കായി നമ്മുടെ ഹൃദയം നേൎന്നുകൊടുക്കണം. യേശു നമ്മിൽ
ചിലതു ആരംഭിക്കണം. ഇവിടെനിന്നും പോയ ശേഷം പി
ലതെല്ലാം പ്രവൎത്തിക്കേണ്ടതുണ്ടു്. ഞാൻ അതു എങ്ങനെ ചെ
യ്യുമെന്നു ചിന്തിക്കുന്നുവോ? എന്റെ ചെറുപ്പം പോയെന്നു
നീ നിരാശപ്പെടേണ്ടാ. പ്രായമായാലും സാധ്യമാണു് ഞാൻ
ററച്ചു നാൾക്കു മുമ്പു് ഒരു സ്ത്രീയോടുകൂടെ കപ്പൽയാത്ര ചെയ്തു
അവൾക്കു 50 വയസ്സിനുമേൽ പ്രായമുണ്ടായിരുന്നു. അവൾക്കു കു
കുച്ചുകാലമായി ചിത്രംവരയ്ക്കണമെന്നു ആഗ്രഹമുണ്ടായിരുന്നു.
വളരെ പ്രായമാകുന്നതുവരെ അവൾക്കു അതു സാധ്യമായില്ല.
ഇപ്പോൾ അവൾ ഒരു വലിയ ചിത്രകാരിയായി തീൎന്നു. അ
വർ വരയ്ക്കുന്ന ചിത്രം ഇന്നു ലോകർ ആശയോടു കാണുന്നു
നിന്നെക്കൊണ്ടു ചിലതു പ്രവൎത്തിക്കാൻ ദൈവം ആഗ്രഹിക്കു
ന്നു. നിന്റെ മനസ്സു ദൈവത്തിനു കൊടുക്ക. നിന്നെക്കൊ
ണ്ടു അതു സാധിക്കും. ഈ സഭയോടു അവൻ സംസാരിക്കു
ന്നു. സഭ പുതുതായി ചിലതെല്ലാം ചെയ്യണം. ഇതിനു നാം
ഒരുക്കമുള്ളവരാകുന്നുവെങ്കിൽ നമുക്കു് ലോകത്തിലുള്ള എല്ലാ
യോഗത്തിലും വച്ചു ഇതു് അതിശ്രേഷ്ഠമാണു്. നമ്മുടെ സ്വ
ന്തജീവിതം ശുദ്ധമാകണം. ഈ സമയം നീ അതിനുവേണ്ടി
നിന്റെ ഹൃദയം തുറന്നുകൊടുക്കുക. ദൈവാത്മാവു പ്രവൎത്തി
ക്കട്ടെ. നിന്റെ ഇഷ്ടം വിട്ടുകളയുക. അപ്പോൾ ദൈവം പ്ര
വൎത്തി നിന്നിൽ ആരംഭിക്കും. ഇപ്പോൾ നിന്നിൽ ആരംഭി
ക്കും. നമുക്കു പ്രാൎത്ഥിക്കാം.

സി. പി. എം. എം. പ്രസ്സ്, കോഴഞ്ചേരി

നമ്പർ 2.

# മാരാമൺ കൺവൻഷൻ പ്രസംഗങ്ങൾ.

പൊതുയോഗം 8—7—1114 തിങ്കൾ.

പ്രാസംഗികൻ.

ഡാക്ടർ സ്റ്റാൻലി ജോൺസ് എം. എ.

പരിഭാഷകൻ:- റവ: വി. പി. മാമ്മൻ ബി. എ.

പ്രസാധകൻ.

എം. എം. മാമ്മൻ.

വേദപുസ്തകത്തിൽ പൊതുവെയും പുതിയനിയമത്തിൽ വ്യക്തമായും 'നോക്കുക, കാണുക' എന്ന പദങ്ങൾ ആവൎത്തിച്ചു പറയുന്നു. കൎത്താവായ യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷയിൽ 'നോക്കുവാൻ' മനുഷ്യരെ ഉത്സാഹിപ്പിക്കുന്നുണ്ട്. നോക്കുന്നതിനെക്കാൾ കാണുന്നതാണ് ശക്തിയായി മനസ്സിൽ പതിയുന്നതു്. മനസ്സിൽ പതിയുന്നതു പ്രതിഫലിച്ചാണ് പ്രവൎത്തി ഉണ്ടാകുന്നതു്. ഈ യോഗത്തിൽ ഇതിന്റെ മൂന്നുവശങ്ങളെപ്പററി നമുക്കു ചിന്തിക്കാം.

ഒന്നാമതു നമ്മിലേക്കു നോക്കുക.

രണ്ടാമതു യേശുവിലേക്കു നോക്കുക

മൂന്നാമതു് ഇൻഡ്യയിലേക്കു നോക്കുക.

ഏതവസരത്തിലും കണ്ണിനു കാണുക എന്നതു് ഒരു ശക്തിയാണ്. ഇപ്പോൾ നമുക്ക് നമ്മിൽ തന്നെ നോക്കാം. യേശുക്രിസ്തുവിങ്കലേക്കു നോക്കി നാം നമ്മുടെ തെററുകളെ കാണണം. യേശുക്രിസ്തുവിങ്കൽ ആരംഭിക്കണം. അധികം മനുഷ്യരും തങ്ങളുടെ കുററം കാണാതെ മററുള്ളവരുടെ കുററങ്ങളെ കാണുകയും പറയുകയും ചെയ്യുന്നുണ്ട്. നാം നമ്മിൽ ഉള്ള കുററങ്ങളെ കാണണം. സ

ഹോദരന്റെ കണ്ണിലെ കരട് അധികംപേരും കാണുന്നുണ്ടു. താന്റെ കണ്ണിലെ കോലു കാണുന്നില്ല. നിന്റെ കണ്ണിലെ കോൽ കിടക്കെ സഹോദരന്റെ കണ്ണിലെ കരട് എടുക്കാൻ ശ്രമിക്കുന്നതു നിരർത്ഥകം എന്നു യേശു തന്റെ പ്രഭാഷണത്തിൽ വ്യക്തമാക്കിട്ടുണ്ടല്ലോ. ആദ്യം തന്നിലേക്കുതന്നെ നോക്കണമെന്ന് യേശു പറയുന്നു. നമ്മെ കാണുന്നതിനുള്ള കഴിവു നമുക്കില്ല. നമ്മെ പരിശോധിക്കുന്നതിനുള്ള പരിചയം നമുക്കില്ലാത്തതു കൊണ്ടു നമ്മുടെ ജീവിതത്തിൽ പരാജയം ഉണ്ടാകുന്നു. സ്വന്ത കുററങ്ങളെ തുറന്നുപറയുന്നവനാണ് വലിയവനായി തീരുന്നത്. നമുക്കു നമ്മെത്തന്നെ പരിശോധിക്കുന്നതിനു ധൈര്യമില്ല. നാം ചെയ്യുന്ന ഓരോ കൃത്യവും നീതീകരിക്കുന്നതിനു മനശ്ശാസ്ത്രപ്രകാരം ന്യായീകരണം എന്നാണ് പറയുന്നത്.

ന്യായീകരണംകൊണ്ടു നാം എന്തായിരിക്കുന്നുവോ അങ്ങനെതന്നെ നാം ഇരുന്നുപോകുന്നു എന്നല്ലാതെ ഒരു വ്യത്യാസവും വരുന്നില്ല. നാം ചെയ്യുന്ന ഓരോ കൃത്യങ്ങളും നാം തന്നെ പരിശോധിച്ചു നമ്മുടെ കുററം കണ്ടുപിടിക്കണം. മററുള്ളവരെ വിമർശിക്കുന്നതു തങ്ങളുടെ തെററുകളെ മറയ്ക്കുന്നതിനു തുല്യമാണ്. മററുള്ളവരുടെ കുററം അന്വേഷിക്കുന്നതുപോലെ നമ്മുടെ കുററങ്ങളെ നാം തന്നെ കണ്ടുപിടിക്കണം.

എന്നാൽതന്നെ മററുള്ള ആളുകളിൽ കുററം കണ്ടുപിടിക്കുന്നു. താലന്തു ഭാഗിച്ചുകൊടുത്ത ദാസന്മാരെ ഓർക്കുമല്ലോ. പത്തു താലന്തുകാരൻ അതിന്റെ കൂടെ 10 കൂടെ ഉണ്ടാക്കി, 5 കാരൻ 5 കൂടെ ഉണ്ടാക്കി ഒരു താലന്തുകാരൻ തനിക്കുകിട്ടിയതു ഭൂമിയിൽ കുഴിച്ചുവച്ചു. സമാധാനങ്ങൾ പറയാൻതുടങ്ങി. സകല അപരാധങ്ങളും ഉടമസ്ഥന്റെ തലയിൽതന്നെ എന്ന ഭാവേന "നീ വിതയ്ക്കാത്തിടത്തുനിന്നു കൊയ്യുന്നവനും, വിതറാത്തിടത്തുനിന്നും ചേർക്കുന്നവനും കഠിനമനുഷ്യനും ആകയാൽ നീ ഏല്പിച്ച താലന്തു ഞാൻ ഭൂമിയിൽ കുഴിച്ചു വച്ചിരിക്കുന്നു". ഇവൻ തന്നെത്തന്നെ കാണാതെ തന്റെ കുററം മറച്ചു വച്ചുകൊണ്ടു ന്യായീകരിക്കുന്നതിനു ശ്രമിച്ചു. മഹാത്മഗാന്ധി ഭാരതീയരുടേയും മററും മതിപ്പും വിലയുമുള്ളവനായി തീർന്നത്. തന്റെ ഏതു കുററവും കുററമാണെ

ന്നു സമ്മതിക്കുകയും അനുതപിക്കുകയും ചെയ്യുന്ന ഒരു ഹൃദയമുള്ളതുകൊണ്ടാണ്. തെറ്റുകളേയും കുറ്റങ്ങളേയും മറച്ചുവയ്ക്കാതെ സമ്മതിച്ചു അനുതപിക്കുന്നവൻ ഉയരുകതന്നെ ചെയ്യും.

ന്യായീകരണം പരമാർത്ഥത്തെ മറച്ചുവയ്ക്കുകയാണ്. അതെപ്പോഴും അങ്ങനെതന്നെയിരിക്കും. മാറ്റമുണ്ടാകയില്ല. നാം അങ്ങനെ ചെയ്യരുത്. ചീനദേശത്തെ ഒരു സേനാധിപതിയുമായി ഞാൻ സംസാരിക്കയുണ്ടായി. അയാൾ ഒരു തെറ്റിൽ അകപ്പെട്ട് ജീവിതം അപജയത്തിൽ കഴിക്കുകയായിരുന്നു. എന്നോടുള്ള സംഭാഷണത്തിന്റെ അധിക ഭാഗവും മറ്റുള്ളവരെ അപലപിക്കത്തക്കവയും കയ്പ് നിറഞ്ഞവയുമായിരുന്നു. യേശുവിനെപ്പറ്റി നീ അന്വേഷിക്കണം മറ്റുള്ളവരുടെ കാര്യം അന്വേഷിക്കേണ്ടാ എന്നു ഞാൻ പറഞ്ഞു. വീണ്ടും സംഭാഷണം തുടങ്ങി അദ്ദേഹം മുൻപിലത്തെപ്പോലെ കുറ്റാരോപണങ്ങൾ തുടങ്ങി. നിങ്ങൾ വീണ്ടും ഇങ്ങനെ തുടങ്ങിയാൽ ഞാൻ എന്തുമായി നിങ്ങളുടെ അടുക്കൽ വന്നുവോ അവയിന്മേൽ ഞാൻ ശക്തിയായി നില്ക്കുന്നതാണ്. സ്നേഹിതാ നീ എന്നെ പിടികൂടി എന്നു അവൻ പറഞ്ഞു. നാം ആരോടു ഇടപെടുന്നുവോ അയാളുമായി പരമാർത്ഥമായി ഇടപെടുന്നുവെന്നു അയാൾക്കു ബോദ്ധ്യമുണ്ടാകണം. നമ്മുടെ സ്വന്തം പാപങ്ങളെ ന്യായീകരിക്കാതെ തന്നെത്തന്നെ പരിശോധിച്ചു കുറ്റം കണ്ടുപിടിക്കുകതന്നെ വേണം. ഞാൻ ഒരു ക്രിസ്ത്യാനിയാണെന്നും മാമോദീസായോ, കുർബാനയോ മറ്റു എന്തുതന്നെ ഏറ്റാലും കൈക്കൊണ്ടാലും മതിയാകയില്ല. നീ ഏതുതരത്തിൽ ഇരിക്കുന്നു എന്നതിന്മേലാണ് നിന്റെ ക്രിസ്തീയത്വം ഇരിക്കുന്നതു്. അതു നീ നിന്നെത്തന്നെ കാണുകയല്ലാതെ നിവൃത്തിയില്ല.

കുർബാനസമയത്തു കാസായും പീലാസായും എടുത്തു പട്ടക്കാരൻ പടിഞ്ഞാറോട്ടു വരുമ്പോൾ അതു കണ്ടാൽ സകലവും തികഞ്ഞു എന്നു ചിലർ ധരിക്കുന്നുണ്ട്. ഒരിക്കൽ രണ്ടു പേർ ഒരിടത്തുവച്ചു തമ്മിൽ അടിച്ചുകൊണ്ടിരുന്നപ്പോൾ പള്ളിയിൽ മണിയടിക്കുന്നതുകേട്ട് തന്റെ ഭാര്യയെ വിളിച്ചു

ഞാൻ വരുന്നതുവരെ നീ ഇവനെ അടിച്ചുകൊണ്ടിരിക്കണം, ഞാൻ പോയി കുർബാന കണ്ടിട്ടു വരട്ടെ എന്നു പറഞ്ഞു പോയി. ആ സ്ത്രീ ആ കൃത്യം ഭംഗിയായി നിർവഹിച്ചു.

ഓരോരുത്തരും തന്നോടുതന്നെ പരിപൂർണ്ണമായി പെരുമാറണം. മുഖക്കണ്ണാടിയിൽ നോക്കി തന്നെത്തന്നെ കാണണം. ഉള്ളതുപോലെ നിൻെറ രൂപം നീ കാണണം. ഹാരിസൺ എന്ന ആളിനു വിശേഷമായ ഒരു ബംഗ്ലാവ് ഉണ്ടായിരുന്നു. ഞാൻ അവിടെ താമസിച്ചു. അവിടെ 2-ാമത്തെ നിലയിൽ മുഖം നോക്കുന്ന ഒരു വലിയ കണ്ണാടി വച്ചിരുന്നു. അവിടെ കുരങ്ങന്മാർ കയറി കണ്ണാടി പൊട്ടിച്ചുകളഞ്ഞു. അതിനു അവരെ പ്രേരിപ്പിച്ചതു് തങ്ങളുടെ മുഖം കണ്ണാടിയിൽ കണ്ടതു വിരൂപമായി അവർക്കു തോന്നിയതുകൊണ്ടാണെന്നു ഞാൻ ഊഹിക്കുന്നു. ഇതുപോലെതന്നെയാണു അധഃപതിച്ച ജീവിതം, ജീവിതവിശുദ്ധിയില്ലായ്മ. ഇവയുടെ കാഴ്ച അവനവനെത്തന്നെ പരിതപിപ്പിക്കുന്നതുകൊണ്ടുള്ള ശ്രമം പലവിധത്തിൽ രൂപീകൃതമാകുന്നു. വിമർശനം, ആക്ഷേപം, പരദോഷാരോപണം മുതലായവ ചിന്തനീയമാണ്. എൻെറ ഒരു സ്നേഹിതനു ചെമ്പിച്ച തലമുടിയുള്ള ഒരു കുട്ടിയുണ്ടായിരുന്നു. ചെമ്പിച്ച തലമുടി സായ്പന്മാർക്കു ഇഷ്ടമില്ല എനിക്കു ഇഷ്ടമാണ്. എൻെറ അമ്മയുടെ തലമുടിക്കു ചെമ്പിച്ച നിറമുള്ളതുകൊണ്ടായിരിക്കാം എനിക്കതു ഇഷ്ടമായതു്. കുട്ടിയുടെ തലമുടി സ്വർണ്ണവർണ്ണമാണെന്ന് അച്ഛൻ കുട്ടിയോടു പറകയും കുട്ടി അതുകേട്ട് സ്വർണ്ണവർണ്ണമെന്നു സമ്മതിച്ചുമിരുന്നു. ആ കുട്ടി കണ്ണാടിയിൽ നോക്കുമ്പോൾ അതു ചെമ്പിച്ച നിറമാണെന്നു മനസിലാകും. നമ്മെപ്പററി മററുള്ളവർ എങ്ങനെ പറഞ്ഞാലും യഥാർത്ഥം കണ്ണാടിയിൽ നോക്കിയാൽ മാത്രമേ മനസിലാകയുള്ളു.

ആഫ്രിക്കായിലെ ഒരു ജാതിത്തലവൻ ഉപയോഗിച്ചുകൊണ്ടിരുന്ന വെള്ളത്തിൽ ഉണ്ടായിരുന്ന ജന്തുക്കളെ ഒരു മിഷ്യനറി തൻെറ കയ്യിലുണ്ടായിരുന്ന ഭൂതക്കണ്ണാടികൊണ്ടു അവനെ കാണിച്ചു. ഈ ഭൂതക്കണ്ണാട വിലയ്ക്കുതരുമോ എന്നു ചോദിച്ച് വിലക്കു വാങ്ങിച്ചു. മിഷ്യനറി പോയപ്പോൾ ജാതിത്തലവൻ ഭൂതക്കണ്ണാടി തല്ലിപ്പൊട്ടിച്ചു. അതുകൊണ്ട് വെ

ള്ളത്തിടലെ ജന്തുക്കൾ പോയില്ല. ജീവിതത്തിലുള്ള അഴുക്കുകളെക്കുറിച്ചുള്ള കാഴ്ച മറയ്ക്കുന്നതിനും മാറ്റുന്നതിനുമുള്ള വിവിധ വഴികൾതന്നെയാണ്. ആഫ്രിക്കയിലെ മണലാരണ്യത്തിൽ ഒട്ടകപ്പക്ഷി എന്നൊരുവകയുണ്ട്. അതു് ഓടിക്ഷീണിക്കുമ്പോൾ മണലാരണ്യത്തിൽ തല പൂഴ്ത്തുന്നു. അതുകൊണ്ടു ശത്രുക്കൾ തന്നെ കാണാതെ വരുന്നില്ല. നാം യഥാർത്ഥസ്ഥിതി കാണാൻ ശ്രമിക്കുന്നു. സഭ്യമായ വിധത്തിൽ ശ്രമിച്ചാൽ ശക്തിമായ ഒരു മുഖാന്തിരമായിത്തീരും. ഓക്സ്ഫോർഡ് ഗ്രൂപ്പ് എന്ന ഒരു സ്ഥാപനം ഉണ്ടായിട്ടുണ്ട്. അവർ നാലു പ്രമാണങ്ങളാണു വച്ചിരിക്കുന്നതു്.

1. പരിപൂർണ്ണമായ പരമാർത്ഥത.
2. പരിപൂർണ്ണമായ നിർമ്മലത
3. പരിപൂർണ്ണമായ നിസ്വാർത്ഥത.
4. പരിപൂർണ്ണമായ സ്നേഹം.

ഇവ നാലും അത്യാവശ്യകാര്യങ്ങളാണ്. നമുക്കു പരമാർത്ഥതയുണ്ടോ? നിർമ്മലതയുണ്ടോ? ഇടപാടുകളിൽ നിസ്വാർത്ഥതയുണ്ടോ? സ്നേഹം ഉണ്ടോ? പ്രവൃത്തിയിലും നിരൂപണത്തിലും സ്നേഹം ഉണ്ടായിരിക്കണം. നമ്മുടെ ഹൃദയത്തിൽ വിദ്വേഷബുദ്ധിയുണ്ടാകരുതു്.

നിങ്ങൾ നിങ്ങളുടെ ഉള്ളിലേക്കു നോക്കിയാൽ പോരാ, നമ്മുടെ കുറ്റം കണ്ടുപിടിക്കണം, യഥാർത്ഥം മനസ്സിലാക്കണം. അതിനു യേശുക്രിസ്തുവിങ്കലേക്കു നോക്കണം. ചുറ്റുപാടു നോക്കി ഭ്രാന്തുപിടിക്കരുതു്. യേശുവിനെ നോക്കി യേശുവിന്റെ സമാധാനം, ശക്തി, വിടുതൽ ഇവയെ നോക്കണം. യേശുവിന്മേൽ നമ്മുടെ കണ്ണു പതിപ്പിക്കണം. പഴയകാലത്തു ജീവിച്ചിരുന്ന ഒരു മനുഷ്യനെയല്ല ഇപ്പോഴും ജീവിച്ചിരിക്കുന്ന ഒരു ക്രിസ്തുവിനെയാണ് നോക്കേണ്ടതു്. ഉയിർത്തു ജീവിക്കുന്നവനെയത്രേ. ഇപ്പോഴും ജീവിക്കുന്നവനാകുന്നു. എന്തിനായിട്ടാണ് നാം അവനിൽ നോക്കുന്നതു്. അവനിൽ ജീവനുണ്ട്. അവനെ കണ്ടാൽ രൂപാന്തരപ്പെടും. പരദേശിമോക്ഷയാത്രയിലെ ഭാരച്ചുമട്ടുമായി കുന്നുകയറുന്ന ഒരു മനുഷ്യനെ ഓർക്കുന്നുണ്ടായിരിക്കുമല്ലോ. നാശലോകത്തെവിട്ടു ദൈവസന്നിധിയിലേക്കു കയറുന്ന ക്രിസ്ത്യാനി

കരിശു കാണുമ്പോൾ തന്റെ കെട്ട താഴെ വീഴുന്നു. നാം യേശുവിനെ കാണുമ്പോൾ പാപത്തിൽനിന്നു മോചനം പ്രാപിക്കുന്നു.

പാപത്തിൽനിന്നു മോചനം പ്രാപിക്കുന്നവൻ ഭാരതഭൂമിയെ കാണുന്നു. ധാരാളം കഷ്ടപ്പാടു സഹിച്ചു. അടിമകളുടെ വിടുതലിനുവേണ്ടി അക്ഷീണപരിശ്രമം ചെയ്തു എബ്രഹാം ലിങ്കൺ തന്റെ പ്രാരംഭം മുതലുള്ള സർവ ഇടപാടുകളും പരാജയത്തിലാണു് കലാശിച്ചതു്. താൻ ഹാജരാക്കിയ ബിൽ നിഷേധിക്കപ്പെട്ടു. നിയമസഭയുടെ സ്ഥാനാർത്ഥിയായി നിന്നിട്ടു ലഭിച്ചില്ല. എന്നാൽ കർഷകരുടെ പ്രാതിനിധ്യത്തിന്മേൽ പ്രോവിൻസിൽ പ്രാതിനിധ്യം ലഭിച്ചു. അവിടെനിന്നും അമേരിക്കൻ ഐക്യനാടുകളുടെ പ്രസിഡന്റായിത്തീർന്നു. ഉദ്ദേശിച്ചകാര്യം സാധിച്ചു. അടിമവ്യാപാരം നിറുത്തലാക്കപ്പെട്ടിരിക്കുന്നു എന്നുള്ള വിളംബരം അദ്ദേഹം പ്രഖ്യാപനം ചെയ്തു. അതിൽ രോഷാകുലരായവരിൽ ഒരാൾ അദ്ദേഹത്തെ വെടിവെച്ചുകൊന്നു. ശവശരീരം ശ്മശാനസ്ഥലത്തേക്കു് കൊണ്ടുപോയതു് ഒരു ഘോഷയാത്രയായിട്ടായിരുന്നു. ഉച്ചയ്ക്കാണു് ഘോഷയാത്ര. അനേകായിരം അടിമകൾ തങ്ങൾക്കുവേണ്ടി മൃതിയടഞ്ഞ ലിങ്കനെ കാണുന്നതിനായി വഴിയരികിൽ സ്ഥാനംപിടിച്ചു. ആ കൂട്ടത്തിൽ ഒരുവൃദ്ധയും അവരുടെ കയ്യിൽ ഒരു കുട്ടിയുമുണ്ടായിരുന്നു. ആൾക്കൂട്ടത്തിനിടയിൽ കുട്ടിയും തള്ളയും പുറകിലായിപ്പോയി. ഘോഷയാത്ര തനിക്കു നേരെയായപ്പോൾ വൃദ്ധ തന്റെ കുട്ടിയെ എടുത്തു് പൊക്കിക്കൊണ്ടു് കുഞ്ഞേ ശവശരീരത്തെ സൂക്ഷിക്കുക. അടിമകൾക്കു അതാ നിനക്കു സ്വാതന്ത്ര്യം തരുന്നതിനുവേണ്ടി മരിച്ചു. വെടിയുണ്ടകൊണ്ടു ഒരു പ്രസ്ഥാനവും നശിക്കാൻ സാധിക്കയില്ല സ്വാതന്ത്ര്യതൃഷ്ണ ഉത്ഭവിക്കുന്നു. നമുക്കുവേണ്ടി മരിച്ചക്രിസ്തുവിനെ നാം നല്ലപോലെ നോക്കണം. ഹൃദയത്തിലെ സ്വാമിഭക്തിമാത്രം പോരാ ഏകാഗ്രതയോടുകൂടി ക്രൂശിനെ നോക്കണം. യേശുവിനെ നോക്കുന്ന [illegible] നോട്ടം ഇൻഡ്യയെ നോക്കുക. ഈ ഭാരതഭൂമി കലാവിദ്യകളുടെ കേന്ദ്രമായിരുന്നു എങ്കിലും അതു് അധഃപതിച്ചിരിക്കുന്നു. [illegible]ത്തിന്റെ പട്ടിക വിവരിക്കുന്ന ഒരു ചിത്രം [illegible] കാണുകയുണ്ടായി

ജപ്പാൻ, ഇംഗ്ലണ്ട്, അമ്മേരിക്കൻ ഐക്യനാട്ടുകൾ ഇവ 100 ശതമാനവും വിദ്യാഭ്യാസമുള്ളവരാണു്. സാക്ഷരത്വം ഏററവും കുറവുള്ള രാജ്യം ഏതാണെന്നു നിങ്ങൾക്കു പറയാൻ കഴിയുമോ. ആഫ്രിക്കയാണെന്നു് നിങ്ങളോടുകൂടി പറവാൻ എനിക്കു കഴിയാത്തതിൽ ഞാൻ ദുഃഖിക്കുന്നു. ഇൻഡ്യയാണു് സാക്ഷരത്വം കുറവുള്ള രാജ്യം. അവിടെ പത്തു ശതമാനത്തോളം മാത്രമേ സാക്ഷരത്വമുള്ളു. 90 ശതമാനവും നിരക്ഷരകക്ഷികളാണു്. ഒരു കാലത്തു ഇൻഡ്യ തത്വജ്ഞാനികളുടെ ഇരിപ്പിടമായിരുന്നു. അറിവും നാഗരികത്വവും സാഹിത്യവും ഉള്ളവരായിരുന്നു ഞങ്ങളുടെ പൂർവ്വികന്മാർ മൃഗങ്ങളെ നായാടി അതിന്റെ തോൽ ധരിച്ചുകൊണ്ടിരുന്നപ്പോൾ നിങ്ങളുടെ പൂർവ്വിന്മാർ പട്ടുവസ്ത്രങ്ങളാണു് ഉപയോഗിച്ചുകൊണ്ടിരുന്നതു്. ഞങ്ങളുടെ പൂർവ്വന്മാർ നായാട്ട് സമ്പ്രദായം ആലോചിച്ചുകൊണ്ടിരുന്നപ്പോൾ ഇവിടെയുള്ളവർ തത്വജ്ഞാനത്തെപ്പററി ചിന്തിച്ചുകൊണ്ടിരുന്നു. അശോകൻ മുതലായ സമർത്ഥന്മാരായ രാജാക്കന്മാരാൽ രൂപീകൃതമായ ഭരണമണ്ഡലമാണു് ഈ കാലത്തു ആശാവഹമല്ലാത്തനിലയിൽ ഇരിക്കുന്നതു്. ഇൻഡ്യയുടെ ഉദ്ധാരണത്തിനു ഏകനെക്കൊണ്ടു് എന്തുചെയ്യുവാൻ സാധിക്കും എന്നു നിങ്ങളിൽ അധികം പേരും വിചാരിച്ചേക്കും. ഏതോ ചെയ്യുന്നു, എന്നെക്കൊണ്ടു് എന്തു സാധിക്കും എന്നു പറയുന്നവനെ എനിക്കധികാരമുണ്ടായിരുന്നുവെങ്കിൽ ഞാൻ ഒരു വർഷത്തെ തടവും 100 രൂപാ പിഴയും വിധിക്കുമായിരുന്നു. ഭാരതത്തിന്റെ ഉയർച്ചയ്ക്കുവേണ്ടി നിങ്ങൾക്കു ഓരോരുത്തൎക്കും പ്രവർത്തിക്കുവാൻ കഴിയും.

അമ്മേരിക്കയിലെ പ്രസിഡൻറായ റൂസ്‌വെൽററുമായി ഞാൻ സംസാരിക്കയുണ്ടായി. നിങ്ങൾ ബാഹ്യമായ കാര്യങ്ങൾ ക്രമപ്പെട്ടുത്തണമെന്നു് ആഗ്രഹിക്കുന്നു. ഓരോ വ്യക്തിയുടേയും ആഭ്യന്തരമായ കാര്യങ്ങൾ ക്രമപ്പെട്ടുമ്പോൾ ബാഹ്യമായ കാര്യങ്ങളും ക്രമപ്പെട്ടുമെന്നു് ഞാൻ അദ്ദേഹത്തോടു പറഞ്ഞു. വ്യക്തികൾ ആഭ്യന്തരമായ ജീവിതകാര്യങ്ങൾ ശരിപ്പെടുത്തേണ്ടതാണു്. വിശ്വാസം ഉണ്ടാകാതെ സാധിക്കുന്നതല്ല. മനുഷ്യസ്വഭാവം ഭേദപ്പെടണം. സ്വഭാവവിശേഷം അത്യാവശ്യമാണു്. രാവിലെ ഞാൻ ബൈബിൾ ക്ലാസ്സിൽ

പറഞ്ഞ ഒരു കഥ പറയട്ടെ. വടക്കെഇൻഡ്യയിലുള്ള ഞങ്ങളുടെ ആശ്രമത്തിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന മെഡിക്കൽ വകുപ്പിനു ഒരു സഹായധനം ഗവൺമെൻറിൽനിന്നും ലഭിക്കുന്നതിനുവേണ്ടി ഞങ്ങൾ യു. പി. ഗവൺമെൻറിൽ ഒരു അപേക്ഷകൊടുത്തു. അപേക്ഷ ചെന്നപ്പോഴേ പണമില്ല എന്ന കാരണത്താൽ തള്ളേണ്ടതാണെന്നു സെക്രട്ടറി പ്രസ്താവിച്ചു എങ്കിലും മിസ്സസ്സ് പണ്ഡിററ് പണം നാം ഉണ്ടാക്കി കൊടുക്കേണ്ടതാണെന്ന് അവിടെ പ്രസ്താവിച്ചു. മിസ്സസ്സ് പണ്ഡിററ് മി: ജവഹരിലാൽ നെഹറുവിൻെറ സഹോദരിയാണു്. യുണൈറ്ററഡ് പ്രോവിൻസിലെ സ്വയംഭരണ മന്ത്രിസഭയിലെ ഒരംഗമാണു. അവർ ഞങ്ങളുടെ ആശ്രമത്തിൽ വന്നിരുന്നു. ഗ്രാൻറു തരുവാൻ പണത്തിനു പ്രയാസമുണ്ടെങ്കിലും ഞങ്ങളുടെ ഈ വേലയോടുള്ള താല്പര്യത്തെ പ്രദർശിപ്പിക്കുന്നതിനായി ഒരായിരം രൂപാ തരുവാൻ അനുവദിച്ചിട്ടുണ്ടെന്നു ഞങ്ങളോടു പറഞ്ഞു. അവൾക്ക് 9-ഠ, 12-ഠ, വയസ്സു പ്രായമുള്ള രണ്ടു പെൺകുട്ടികൾ ഉണ്ടു്. അവരുമായി സ്ക്കൂളിൽ പോകുന്ന സമയത്തു ഒരാൾ തൻെറ ഭാര്യയുമായി യാത്ര ചെയ്യുന്നതു കണ്ടു. ആ മനുഷ്യൻ ഒരു കുട പിടിച്ചു മുമ്പിലും ഭാര്യ ഒരു ചുമടുമായി പുറകെയും നടന്നുകൊണ്ടിരുന്നു. അമ്മാ, ഇതെന്താണെന്നു അതിൽ ഒരു കുട്ടി ചോദിച്ചു. ഇതാണ് ഇൻഡ്യ എന്നു അമ്മ മറുപടി പറഞ്ഞു. ൯ വയസ്സുള്ള കുട്ടി അതിനു മറുപടിയായി ഞാനായിരുന്നു ഭാര്യയെങ്കിൽ ഞാൻ മുമ്പിൽ നടക്കുമായിരുന്നു എന്നു പറഞ്ഞു. മൂത്തകുട്ടിയാകട്ടെ ഞാൻ മുമ്പിലും പുറകിലും നടക്കുകയില്ല ഒപ്പം നടക്കും എന്നു പറഞ്ഞു. അസമത്വത്തിൻെറ അടിയുറച്ച നില മേൽപറഞ്ഞ സംഭവം വെളിപ്പെടുത്തുന്നു. ഭാരതഭൂമിയിൽനിന്നു് നിരക്ഷരത്വത്തെയും അടിമത്വത്തെയും ഇല്ലായ്മ ചെയ്യുന്നതിനു നീ നിന്നെത്തന്നെ കാണണം, നീ യേശുവിനെ കാണണം, നീ ഭാരതഭൂമിയെ കാണണം. സമയം പോയതിനാൽ ഇന്നു നിറുത്തിയ സ്ഥാനത്തു നമുക്കു വീണ്ടും തുടങ്ങാം. നമുക്കു തലവണക്കി പ്രാർത്ഥിക്കാം.

നമ്പർ 3.

# മാരാമൺ കൺവെൻഷൻ പ്രസംഗങ്ങൾ.

തിങ്കൾ രാത്രി 9—7—1114

പ്രാസംഗികൻ.

മി: ഏഴ്സ്കിൻ

പരിഭാഷകൻ:- റവ: പി. ജെ. തോമസ് ബി. എ. ബി. ഡി.

പ്രസാധകൻ.

എം. എം. മാമ്മൻ.

എബ്രായ. 11: 24—27.

"വിശ്വാസത്താൽ മോശെ താൻ വളൎന്നപ്പോൾ പാപത്തിന്റെ തല്ക്കാലഭോഗത്തെക്കാളും ദൈവജനത്തോടു കൂടെ കഷ്ടമനുഭവിക്കുന്നതു തിരഞ്ഞെടുത്തു. പ്രതിഫലം നോക്കിയതുകൊണ്ടു ഫറവോന്റെ പുത്രിയുടെ മകൻ എന്നു വിളിക്കപ്പെടുന്നതു് നിരസിക്കുകയും മിസ്രയീമിലെ നിക്ഷേപങ്ങളെക്കാൾ ക്രിസ്തുവിന്റെ നിന്ദ വലിയ ധനം എന്നു് എണ്ണുകയും ചെയ്തു. വിശ്വാസത്താൽ അവൻ അദൃശ്യദൈവത്തെ കണ്ടതുപോലെ ഉറച്ചുനില്ക്കയാൽ രാജാവിന്റെ കോപം ഭയപ്പെടാതെ മിസ്രയീം വിട്ടുപോന്നു"

ഈ രാത്രിയിൽ ഞാൻ നിങ്ങളോട്ട് സംസാരിക്കുന്നതിന്നു് ആഗ്രഹിക്കുന്നതു് നിലനില്ക്കുന്ന കാഴ്ചയെക്കുറിച്ചാകുന്നു. എബ്രായലേഖനം 11-ാം അദ്ധ്യായം 27-ാം വാക്യം എടുത്തു ആലോചിച്ചു നോക്കാം. വാക്യം വിട്ടു വായിച്ചുനോക്കാം. രാജകോപം ഭയപ്പെടാതെ അവൻ ഉറച്ചുതന്നെ നിന്നു. നമ്മു

ടെ ജീവിതത്തിൽ നാം ഒട്ടേറെ കാഴ്ചകൾ കണ്ടു കാണും. മോശെ കണ്ടു്; അവൻ ഭയപ്പെടാതെ ഉറച്ചുനിന്നതുകൊണ്ടു ദൈവത്തെ കണ്ടതായിട്ടു അവനു തോന്നി. നിലനില്ക്കുന്ന കാഴ്ചയെപ്പററി ജീവിതത്തിൽ ഒട്ടേറെ കാഴ്ചകൾ നാം കണ്ടുവെന്നു് വരാം. ലോകത്തിലെല്ലാം ഞാൻ യാത്രചെയ്തിട്ടുണ്ടു്. ലോകത്തിൽ പല പട്ടണങ്ങളിൽ ഞാൻ പോയിട്ടുണ്ടു്. ലോകത്തിൽ വളരെ അത്ഭുതകരമായ സംഗതികൾ ഉണ്ടു്. എന്നാൽ നിലനില്ക്കുന്നതു് ഒററസംഗതി മാത്രമേയുള്ളു. പത്രോസു യോഹന്നാൻ യാക്കോബ് ഇവർ മറുരൂപമലയിൽ കണ്ട കഴ്ച ഒരിക്കലുംമറക്കുന്നതല്ല. പത്രോസു വിവിധതരങ്ങളായ കാഴ്ചകൾ കണ്ടു. പൌലൂസ് ദമസ്കോസിലേക്കു പോയവഴിയിൽ കണ്ടകാഴ്ച അവൻ മറന്നില്ല. ആഗ്രിപ്പാരാജാവിനോടു പൌലൂസ് പറയുന്നതു നട്ടുച്ചക്കു സൂര്യശോഭയെ വെല്ലുന്ന ഒരു ഭയങ്കരമായ വെളിച്ചം കണ്ടു എന്നാണു്. കർത്താവായ യേശുക്രിസ്തുവിനെ കാണുന്നതു നിലനില്ക്കുന്ന നോട്ടം-നിലനില്ക്കുന്ന കാഴ്ച ആകുന്നു. രക്ഷനേടുന്നതിൽ ഉറച്ചുനില്ക്കുമ്പോൾ നിലനില്ക്കുന്ന നോട്ടം കാണുന്നു. യിസ്രായേൽ മക്കൾക്കു അതിഭയങ്കര മരണമുണ്ടായി. ദൈവം അതിനു പോംവഴി കണ്ടു. അതു "നോക്കിജീവിക്കുക" എന്നായിരുന്നു. നോക്കി ജീവിക്കുക എന്നു ദൈവംപറയുന്നു. നാം പറയുന്നതു് "നോക്കി കാണുക" എന്നാണു്. ഒന്നാമതു ഈ കാഴ്ച മഹനീയമായ കാഴ്ച ആകുന്നു. മഹനീയമാകുന്ന കാഴ്ച മോശെ കണ്ടതു് മുൾപ്പടപ്പിലായിരുന്നു. ദൈവം പ്രത്യക്ഷനായി 'ജനത്തെ വിടുവിച്ചയപ്പാൻ ഞാൻ ഇറങ്ങിവന്നിരിക്കുന്നു' എന്നു പറയുന്നു.

ഈ കൺവൻഷൻകൊണ്ടു് നമുക്കു് എന്തു പ്രയോജനം? വന്നതുപോലെ പോകയാണോ? എന്തിനു് വന്നു? പതിവനുസരിച്ചു് വന്നോ? അതോ സ്നേഹിതന്മാരെ കാണാൻ വന്നോ? എന്തിനാണു്? ജോലിയിൽ സാവകാശം കിട്ടുന്നതിനാണോ? ഈ ആഴ്ച വേറേ നല്ലകാര്യങ്ങൾ ഇല്ലാത്തതുകൊണ്ടാണോ? എന്തിനു വന്നിരിക്കുന്നു? ദൈവത്തോടു മറുപടി പക. കർത്താവായ യേശുക്രിസ്തുവിനെ കാണാനാണോ? കർത്താവായ യേശുവിനെ കാണുന്നതു് മഹത്തായ കാഴ്ചയാകുന്നു. ഇതു തിരുവിതാംകൂറിലും മഹത്തായ ഒരു കാഴ്ച ആകുന്നു. സ

ഫോതരന്മാരെ, നമുക്ക വിടുതൽ ആവശ്യം. ഈ കൺവെൻഷ്യൻ ഇവിടെ വന്നിരിക്കുന്നതു് എന്തിനായിട്ടാണു്?

സ്വാതന്ത്ര്യം ആവശ്യമില്ലയോ? ഇവിടെ ഇരിക്കുന്ന ഓരോരുത്തരെയും സ്വാതന്ത്ര്യപ്പെടുത്താൻ ദൈവം ഇറങ്ങിവന്നിരിക്കുന്നു. ഇതുകൊണ്ടുള്ള പ്രയോജനം ദൈവം വിടുതലിനെ അനുഭവപ്പെടുന്നു. ഈ രാത്രിയിൽ ഈ പന്തലിൽ കൂടി ഇരിക്കുന്നതു എന്തിനായിട്ടാണു്? ആ ദിവസം മോശെക്ക് വിടുതലിനെക്കൊടുത്തു. ദൈവം നമ്മെ സ്വാതന്ത്ര്യപ്പെടുത്തുന്നു. ഇങ്ങനെ കാണുന്ന കാഴ്ച, മഹത്വകരമായകാഴ്ച ആണു്

ഈ പന്തലിൽ നിങ്ങൾ എന്തിന് വന്നിരിക്കുന്നു? ദൈവത്തോടു നിങ്ങൾ മറുപടി പറയണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. പെനുവേലിൽ യാക്കോബു പോയി. നീ എന്നെ അനുഗ്രഹിച്ചെ ഞാൻനിന്നെ വിടുകയുള്ളു എന്നു അവൻ പറഞ്ഞു. അവൻ അനുഗ്രഹിക്കപ്പെടുകയും ചെയ്തു. നീ എന്തിനായി വന്നു എന്നു കർത്താവു ചോദിക്കുന്നു. യോഹന്നാൻ സ്നാപകനെ കാണ്മാൻ പോയ ജനത്തോടു കർത്താവു ഈ ചോദ്യം ചോദിച്ചു 'നിങ്ങൾ എന്തു കാണ്മാൻ മരുഭൂമിയിൽ പോയി' ഈ മഹാസഭയിൽ നിങ്ങൾ എന്തിനായി വന്നിരിക്കുന്നു? ക്രിസ്തുവിനെ കാണുന്നതിനോ അനുഗ്രഹം പ്രാപിക്കുന്നതിനോ ആയിരിക്കാം. കൂടുതൽ ആഴമായ വിധത്തിൽ ചിന്തിക്കാം. ഈ ദിവസങ്ങളിൽ ദൈവവുമായി തനിച്ചിരുന്ന് ഹൃദയത്തോടു സംസാരിക്കുക.

2-ാമതു രൂപാന്തരപ്പെടുത്തുന്ന കാഴ്ച. മുൾപ്പടപ്പ് കത്തുന്നില്ല. തീ എരിയുന്നു. ഈ കാഴ്ച എന്താണെന്ന് മോശ നോക്കുന്നു. എന്നാൽ മുൾപടപ്പിൽ തീ കത്തുന്നില്ല. എന്നാൽ തീ എരിയുന്നുമുണ്ടായിരുന്നു. ഇതു ഒരു വലിയ കാഴ്ചയായി മോശയ്ക്കു തോന്നി. ഇപ്രകാരം കണ്ടപ്പോൾ അവിടേക്ക് മോശെ തിരിഞ്ഞുനടന്നു. മോശ തിരിഞ്ഞു നടന്നപ്പോൾ ദൈവം മോശയോടു സംസാരിച്ചു. ഈ കൺവൻഷനിൽ അനേകർ തിരിഞ്ഞുചെല്ലും എന്നു വിചാരിക്കുന്നു. ഈ മുൾപടപ്പിൽ രക്ഷിപ്പാൻ(വിടുതൽ ചെയ്വാൻ) യേശു ഇറങ്ങിവന്നിരിക്കുന്നു.

ശിംശോൻ സിംഹത്തെക്കൊന്ന മൃതശരീരം കുറെക്കാലം കഴിഞ്ഞു വീണ്ടും കാണ്മാൻ അവൻ തിരഞ്ഞുചെന്ന നോക്കിയപ്പോൾ തേൻ ഇരിക്കുന്നതാണ് അവൻ കണ്ടത്. അവൻ അതു എടുത്തുതിന്നു. തിരിഞ്ഞുചെല്ലുമ്പോൾ തേൻ കിട്ടുന്നു. തിരിഞ്ഞ വേറൊരാൾ സഖായിയായിരുന്നു. സഖായിയെറിഹോവിൽ കേൾവികേട്ട ഒരു ധനവാനായിരുന്നു. അവൻ ലാഭം എടുക്കുന്നവനും ചുങ്കക്കാരിൽ പ്രമാണിയും ആയിരുന്നു ദ്രസ്സാമർത്ഥ്യംകൊണ്ടും കൌശലം കൊണ്ടും ഉയന്നനിലയിലെത്തിയവനായിരുന്ന അവൻ യേശുവിനെ കാണുന്നതിന്ന വളരെ പ്രയാസപ്പെട്ട് ഒരു കാട്ടത്തിയിൽ കയറിയിരുന്നു. അവൻ കത്താവിനെ കണ്ടപ്പോൾ കത്താവു് സഖായിയെ വിളിച്ചു. തിരയുന്നവനായ പാപിക്ക് തിരയുന്നവനായ ഒരുരക്ഷിതാവുണ്ട്. ഇങ്ങോട്ടു അന്വേഷിച്ചുവരുന്ന പാപിയെ അങ്ങോട്ടു തിരക്കി ചെല്ലുന്ന ഒരു രക്ഷിതാവു് നമുക്കുണ്ട്. അട്ടത്തയാൾ വലത്തുഭാഗത്തെ കള്ളനാണ് നീ ഇന്നു എന്നോടുകൂടെ പറദീസായിൽ ഇരിക്കും എന്നു കത്താവു അവനോടു പറഞ്ഞു. മനുഷ്യർ സ്വയംവിട്ടുതിരിഞ്ഞാൽ ദൈവം അടുത്തുവന്നു സംസാരിക്കും. ഈ ആഴ്ച പലർ മനസ്സുതിരിയുമെന്നു ഞാൻ വിചാരിക്കുന്നു. അനുഗ്രഹിപ്പാൻ ദൈവം ആഗ്രഹിക്കുന്നു. അവനു അനുഗ്രഹിപ്പാൻ മനസ്സുണ്ട്. മോശെക്കു പാടെ വ്യത്യാസംവന്നു അവൻ 40 വർഷം ആടിനെ മേയിച്ചു കഴിച്ചുകൂട്ടി എനിക്കു വേറെ ആടുകൾ ഉണ്ട് എന്നു ദൈവം അവനോടു പറഞ്ഞതായി വിചാരിക്കാം അവിടെ രൂപാന്തരപ്പെടുത്തുന്ന ഒരു കാഴ്ച കാണുന്നു വീണ്ടും ജനനത്താൽ രൂപാന്തരപ്പെടുത്തുന്ന ഈ ദിവസങ്ങളിൽ തിരിഞ്ഞുചെന്നാൽ ദൈവം നമ്മെ അനുഗ്രഹിക്കും കത്താവിനെ കാണ്മാൻ വരണം എന്നു ഞാൻ അപേക്ഷിക്കുന്നു. സഖായി തിരിഞ്ഞപ്പോൾ യേശു സഖായിയുടെ നേരെ തിരിയുന്നു. തിരക്കുന്ന പാപിയെ തിരക്കുന്ന രക്ഷിതാവാണ് യേശു. വലത്തു ഭാഗത്തെ കള്ളൻ നിസ്സഹായനായി പാപഭാരവുമായി ക്രൂശിന്മേൽ കിടന്നുകൊണ്ടു പ്രാണവേദന അനുഭവിക്കുമ്പോൾ തിരിഞ്ഞു യേശുവിനെ നോക്കി നിന്റെ രാജ്യത്തിൽ വരുമ്പോൾ എന്നെയും ഓക്കേണമേ എന്നപേക്ഷിച്ചു കത്താവു്

അവനോട്ട നീ ഇന്ന എന്നോടുകൂടി പറുദീസായിൽ ഇരിക്കും എന്നരുളിച്ചെയ്തു. ഇന്ന അനേകർ പാപഭാരത്താൽ പ്രാണവേദന അനുഭവിക്കുന്നു എങ്കിലും യേശുവിങ്കലേക്ക തിരിയുന്നില്ല. ഈ മഹായോഗം അനേകരുടെ മനംതിരിവിന്ന ഉപയോഗമായി തീരുന്നതിന്ന ദൈവം ആഗ്രഹിക്കുന്നു നിനക്ക മനസ്സുണ്ടോ? നീ തിരിഞ്ഞു യേശുവിനെ കാണുക. നീ തിരിയുന്ന നാഴികയിൽ അവൻ നിന്നെ കാണും മോശ പാടെ വ്യത്യാസപ്പെട്ടു വീണ്ടും ജനനത്താൽ രൂപാന്തരം പ്രാപിപ്പാനാണോ നീ ഈ യോഗത്തിൽ വന്നിരിക്കുന്നതു് അതോ പതിവനുസരിച്ചു വന്നു എന്നേയുള്ളോ? പതിവനുസാരിച്ചു വന്നതാണെങ്കിൽ നിനക്ക യാതൊരു പ്രയോജനവും ഇല്ല. യാക്കോബു പറഞ്ഞതുപോലെ നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്നു നീ ഈ മഹായോഗത്തിൽ വച്ചു പറയുമോ?

3. വേർതിരിക്കുന്നകാഴ്ച. ഈ കാഴ്ചയാൽ തനിക്കുണ്ടായിരുന്ന തല്ക്കാലിക സന്തോഷം നിസ്സാരമായത്തീൎന്നു. മിസ്രയിമിലെ നിക്ഷേപങ്ങളെക്കാൾ ദൈവത്തിൻെറജനത്തോടുകൂടികഷ്ടപ്പെടുന്നതു വലിയധനം എന്നു അവൻഎണ്ണി. ദൈവദർശനം പ്രാപിക്കുന്നതിന്ന മുൻപ് മോശയുടെ കണ്ണ് അടഞ്ഞിരുന്നു. ദൈവത്തെ കണ്ടപ്പോൾ അവൻെറ കണ്ണുകൾ തുറക്കുകയും ഈജിപ്പിൻെറ നില ദൈവത്തിൻെറ കയ്യിൽ എങ്ങിനെയെന്നു മനസ്സിലാക്കുകയും സന്തോഷത്തിൻെറകേന്ദ്രമായ ഈജിപ്പ് തനിക്ക നിന്ദ്യമായി ബോധപ്പെടുകയുംചെയ്തു. കൊട്ടാരത്തിൻെറ അലങ്കാരങ്ങളും ആഡംബരജീവിതവും ഭൃത്യന്മാരുടെ ശുശ്രൂഷയും സകലവും താല്ക്കാലികങ്ങളാണെന്നും താല്ക്കാലികങ്ങളല്ലാത്തതും നിത്യവുമായ സന്തോഷംവിലയുള്ളതായിതീൎന്നു. ഇന്നും താല്ക്കാലികസന്തോഷങ്ങൾക്ക വിലകൊടുക്കുന്നവർ ഉണ്ടെങ്കിൽ മോശയെപ്പോലെ വേർതിരിക്കുന്ന കാഴ്ച അനുഭവപ്പെടുത്തട്ടെ. അന്ധകാരത്തിൻെറ പ്രഭു, പൊട്ടമരവിയിൽ നിന്നും നാം കുടിപ്പാനാഗ്രഹിക്കുന്നു. യേശുവോ ജീവനുള്ള വെള്ളങ്ങളുടെ ഉറവയിൽ നിന്നും നാം കുടിച്ചു തൃപ്തരാകണമെന്നാഗ്രഹിക്കുന്നു. ജീവനുള്ള വെള്ളങ്ങ

ളുടെ ഉറവയിൽനിന്നു കുടിക്കണമെങ്കിൽ വേർതിരിവ് ആവശ്യമാകുന്നു.

ഏതിൽനിന്ന് ഏതിലേക്കു നീ വേർതിരിഞ്ഞിരിക്കുന്നു. മോശ ഈജിപ്തിൽനിന്ന് കനാനിലേക്കു വേർതിരിയപ്പെടുന്നു. നിൻെറ വേർതിരിവു തെളിവായിരിക്കണം. വേർതിരിവിൻെറ കാഴ്ച നിനക്കു മുൾപ്പടർപ്പിൽ കാണാം. മുൾപ്പടർപ്പു തീകൊണ്ടു ആളികത്തിയെങ്കിലും വെന്തില്ല. വേർതിരിവിൻെറ ഈ അനുഭവം ഹോറേബിൽ നാം കാണുന്നു

4. ഉറപ്പുള്ളതും നിലനില്ക്കുന്നതുമായകാഴ്ച: ഹോറേബിൽ നിന്നുംലഭിച്ച ഈ വേർതിരിവിൻെറ കാഴ്ച സ്വന്തജനങ്ങളുടെ വേർതിരിവിനു പ്രയോജനപ്പെട്ടു. വേർതിരിവിൽഉറപ്പുള്ളതും നിലനില്ക്കുന്നതുമായ കാര്യങ്ങളുടെ സാദ്ധ്യതയ്ക്കുവേണ്ടിനിന്നെ സഹിക്കുന്നതിനു പ്രാപ്തനാക്കിത്തീർക്കുന്നു. നീ സഹിക്കണം. എൻെറ പിന്നാലെവരുന്നവൻ തന്നത്താൻ വെറുത്തു എൻെറ ക്രൂശു എടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ. ഉറപ്പുള്ളതും നിലനില്ക്കുന്നതുമായ ക്രൂശാണ്. ക്രൂശ് കഷ്ടത പട്ടിണി സഹനം ഇവ നിറഞ്ഞതാണ്. ഈജിപ്തിനെ വിട്ടാൽ നീ പലതും സഹിക്കണം. വിശുദ്ധ പൗലൂസ് തീമോഥിയോസിനു എഴുതുമ്പോൾ "സഹിച്ചാൽ അവനോടുകൂടെ വാഴാം" എന്നു കഷ്ടതയെ പരിഗണിച്ചു എഴുതിയിരിക്കുന്നു. കഷ്ടതയിൽ വളരെ അനുഗ്രഹങ്ങൾ അടങ്ങിയിരിക്കുന്നു. ക്രൂശിൻെറ ദർശനം ജീവിതത്തിലുള്ള സകല ക്ലേശങ്ങളും കഷ്ടതകളും മനോഹരമാക്കിതീർക്കുന്നതാണ്. മോശയുടെ ദർശനം കഷ്ടതയിൽക്കൂടെയും പ്രതികൂലതയിൽക്കൂടെയും തൻെറ സ്വന്തജനങ്ങളുടെ വീണ്ടെടുപ്പിനും വേർതിരിവിനും തന്നെ പ്രയോജനപ്പെടുത്തുന്നു.

കർത്താവിനോടുകൂടി അടുത്തുജീവിച്ചാൽ നമ്മെക്കൊണ്ടു മഹത്തായ കാര്യങ്ങൾ സാധിക്കാം. നമ്മുടെ കാഴ്ച മഹനീയമായിരിക്കട്ടെ. നമ്മുടെ കാഴ്ച രൂപാന്തരപ്പെടുത്തുന്നതായിരിക്കട്ടെ. നമ്മുടെ കാഴ്ച വേർതിരിക്കുന്നതായിരിക്കട്ടെ. നമ്മുടെ കാഴ്ച ഉറപ്പുള്ളതും നിലനില്ക്കുന്നതുമായിരിക്കട്ടെ. കഷ്ടത എങ്ങനെ സഹിക്കണം. തിരുസഭയുടെ ഗ്രന്ഥങ്ങളെ

ല്ലാം കഷ്ടാനുഭവങ്ങളിൽക്കൂടെ എഴുതപ്പെട്ടിട്ടുള്ളവയാണ്. കഷ്ടാനുഭവങ്ങളിൽ ദൈവത്തിനു ഓരോ ഉദ്ദേശമുണ്ട്. അവൻ നമ്മോടുകൂടി കഷ്ടമനുഭവിക്കുന്നു പൗലുസു കഷ്ടപ്പാടുകളിൽ പ്രശംസിക്കുന്നു. ഒരുരനുകത്തിൽ ദൈവവും നാമുമായി ഇണയ്ക്കപ്പെട്ടിരിക്കുന്നു. കഷ്ടത അനുഭവിക്കുന്നതിനുള്ള ഏകബന്ധം കർത്താവുമായിട്ടുള്ള ജീവബന്ധമാണ്. സ്വയസംതൃപ്തിമോശയ്ക്കു ഈജിപ്തിലെ അനുഭവമായിരുന്നു. സഹനത്തിൽനിന്നും ഉളവായ ക്രിസ്തീയസംതൃപ്തി കനാനിലെ അനുഭവമാണ്. ക്രിസ്തുവിന്റെ നിന്ദ വലിയധനമായി വിശുദ്ധ പൗലുസ് എണ്ണുന്നു.

ശമറിയാപട്ടണത്തെ പീഡിപ്പിച്ച മഹാസൈന്യങ്ങൾ അവിടെ ദാരിദ്രത്തെയും ദുഃഖത്തെയും ഉളവാക്കി. ആ ദാരിദ്രത്തിൽ കൂടെയും ദുഃഖത്തിൽക്കൂടെയും ദൈവം അനുഗ്രഹിക്കാൻ തുടങ്ങി. അനുഗ്രഹം പ്രയോജനപ്പെടുത്തുന്നതു ആന്തരീകമാണ്. അതു ഹൃദയത്തിൽക്കൂടെയാണ്, അതെപ്പോഴും പാളയത്തിനു പുറത്താണ്. നാം കണ്ട ഈ വലിയ കാഴ്ച എന്നു കുഷ്ടരോഗികൾ പറയത്തക്കവണ്ണം അവരുടെ കാഴ്ച അവരെ ഇളക്കി. പാളയത്തിനു വെളിയിൽ നമുക്കു ലഭിക്കുന്ന കാഴ്ചകൾ ദൈവപുത്രന്റെ അതിരററ സ്നേഹമാണ്. മോശയ്ക്കു ഈജിപ്തിൽ വച്ചല്ല ഹോറേബിലെ മരുഭൂമിയിൽവച്ചാണ് അനുഭവപ്പെട്ടതു്. യേശു ജനിച്ചതു വെളിയിലാണ്. പശുത്തൊഴുത്തിലാണ്. വളന്നതും വെളിയിലാണ് ജീവിച്ചതും വെളിയിലാണ് മരിച്ചതും വെളിയിലാണ്. അവിടെയാണ് രക്ഷകാണുന്നതു്, മോശ ദൈവത്തെകണ്ടതും വെളിയിൽ ഹോറേബുപവ്വതത്തിൽ വച്ചാണ്.

5. ആത്മീയമായ കാഴ്ച. വസ്തുപരമായ കാഴ്ചയല്ല. വസ്തുപരമായ കാഴ്ച ആത്മീയമായ കാഴ്ച അല്ല അനിത്യമായതിനെ കാണുന്നു. ആത്മീയമായ കാഴ്ച നിത്യമായതിനെ കാണുന്നു. അതു അദൃശ്യമാകുന്നു. അദൃശമായ കാഴ്ച വിശ്വാസത്തിലത്രെ കാണുന്നതു്. അബ്രാഹാം ദൈവത്തിൽ വിശ്വസിച്ചു. വിശ്വാസം മൂലം ദൈവത്തെക്കണ്ടു. ദൈവംഅവനോടു സംസാരിച്ചു. ആത്മീയ

മായകാഴ്ച വിശ്വാസത്താൽ സാധിക്കുന്നു. വിശ്വാസം ആശിക്കപ്പെട്ടവയുടെ വസ്തുതയും കാണപ്പെടാത്ത കാര്യങ്ങളുടെ മനോനിശ്ചയവുമാകുന്നു. ആത്മീയമായ കാഴ്ച ഈ മനോനിശ്ചയത്തിന നമ്മെ പ്രേരിപ്പിക്കുന്നു. ഈ മനോനിശ്ചയം ക്രിസ്തുവിനെ പ്രതിയുള്ള സകല നിന്ദയും കഷ്ടാനുഭവവും സഹിക്കുന്നതിനു നമ്മേ പ്രാപ്തരാക്കുന്നു. മോശ തിരിഞ്ഞപ്പോൾ ദൈവം അവനോടു സംസാരിച്ചു. നീ തിരിഞ്ഞു ദൈവത്തിങ്കലേക്കു വന്നാൽ ദൈവം നിന്നോടു സംസാരിക്കും. രാജാവിൻെറ കോപം ഭയപ്പെടാതെ മിശ്രയിംവിട്ടു് മോശ പോന്നു.

സി. പി. എം. എം പ്രസ്സ്, കോഴഞ്ചേരി

നമ്പർ 4.

# മാരാമൺ കൺവൻഷൻ

# പ്രസംഗങ്ങൾ.

---

പൊതുയോഗം 9—7—1114. ചൊവ്വാ

പ്രാസംഗികൻ,

ഡാക്ടർ സ്റ്റാൻലിജോൺസ് എം. എ.

പരിഭാഷകൻ

റവ: കെ. ഇ. ഉമ്മൻ ബി. എ.

പ്രസാധകൻ,

എം. എം. മാമ്മൻ.

വി: മർക്കോസ് 9: 20—29 വായിക്കുക.

ഇന്നലെ നാം മൂന്നുസംഗതികളെക്കുറിച്ചു സംസാരിച്ചു. നാം നമ്മെ നോക്കണം, ക്രിസ്തുവിനെ നോക്കണം, ഇൻഡ്യയെ നോക്കണം.

ഇൻഡ്യയെ നോക്കുന്ന ഏറ്റവും സ്ഥംഭിച്ചുപോകുന്നു. കഴിഞ്ഞ കാലങ്ങളിലെപ്പോലെ നടക്കും, അതു മാററാൻ നിവൃത്തിയില്ലാത്ത ഒന്നാകുന്നു. നിങ്ങൾ ഇരിക്കുന്ന അവസ്ഥതന്നെ സ്വീകരിക്കുക. ഇൻഡ്യയുടെ പരമശത്രു ഫെയിററലിസം ആണ്. ഒരു പുതിയ ഇൻഡ്യയെ ഉണ്ടാക്കുന്നതിനെപ്പററി ചിന്തിക്കാം. 29-ാം വാക്യം. "പ്രാൎത്ഥനയാൽ അല്ലാതെ ഈ ജാതി ഒന്നിനാലും പുറപ്പെട്ടുപോകയില്ല എന്നു അവൻ പറഞ്ഞു". മരിച്ചുപോയി എന്നു പലരും പറഞ്ഞു. അവിടെക്കൂടിയിരുന്ന അധികംപേരും പറഞ്ഞു. അന്നത്തെ വോട്ടിട്ടാൽ മരിച്ചുപോയി എന്നു തീരുമാനിക്കും. യേശുവോ ഏകനായിനിന്നു മരിച്ചില്ല എന്നു പറയുന്നു. ഒരു പക്ഷത്തു ഒരു സമൂഹവും യേശു ഏകനായും നില്ക്കുന്നു. മരണത്തിനെതിരായി ജീവനെ വലിച്ചെറിയുന്നു. അവൻെറ കൈയ്ക്കുപിടിച്ച് എഴുന്നേല്പിച്ചു. സത്യം ന്യൂനപക്ഷത്തായിരിക്കുന്നതാണ്. ഭൂരിപക്ഷംകിട്ടുന്നതുവരെ കാത്തിരിക്കണ്ടാ. ന്യൂന

പക്ഷത്തിന് സംഗതികളെ കീഴ്മേൽ മറിയ്ക്കാം. ഭൂലോകത്തിൽ അതിനെ നടത്തിക്കുന്നു. ജീവൻ മരണത്തെക്കാൾ വലുതാണ്. മരണം ഉണ്ടാകയില്ല. ദോഷശക്തികളെക്കാൾ സർവ്വശക്തനായ ദൈവം വലിയവനാകുന്നു. ജീവന്റെ ശക്തികളും അവനോടുചേർന്നു യോജിച്ചിരിക്കുന്നു. സമൂഹത്തിൽചേർന്ന പ്രവർത്തിക്കുന്നതിനു കൂട്ടതലായി വേറെ യാതൊന്നും ഉണ്ടെന്നുതോന്നുന്നില്ല.

കുറവുപററിയിരിക്കുന്ന ക്രിസ്ത്യാനി തന്നേമേലോട്ടു വലിക്കുന്ന ജീവന്റെ ശക്തിക്കു അധീനനാണ് കൂട്ടത്തോടുള്ള സ്വാമിഭക്തി അല്ലെങ്കിൽ സമൂഹത്തോടുള്ള സ്നേഹഭക്തിയുടെ ഇടയിൽ വ്യക്തിപരമായി പ്രവർത്തിക്കുന്നതിനുള്ള ശക്തി നഷ്ടമാക്കരുത്.

1. ന്യൂനപക്ഷസംരംഭം. സുവിശേഷം ഏകനായി ആരംഭിച്ചു. വചനം ജഡമായി ഒരു ദൈവികമനുഷ്യൻ ജാതനായി. ഏകനായ ക്രിസ്തു ഒരു പക്ഷം. അഖിലാണ്ഡം മറുപക്ഷം. ഏകനായി ആരംഭിച്ച സുവിശേഷ സത്യം പന്ത്രണ്ടുപേരെ മനസ്സിലാക്കി. എന്നാൽ ഈ സത്യം പന്ത്രണ്ടിൽ നിന്നു നൂററിരുപതുപേരിൽ ഭൂലോകത്തെ ജീവിപ്പിക്കുവാൻ അവതാരമെടുത്തു. ഇങ്ങനെ ഈ പ്രസ്ഥാനം ന്യൂനപക്ഷത്തോടുകൂടി മൂന്നാം നൂററാണ്ടുവരെ വളർന്നു. കാൺസ്റ്റൻറായിൻ ചക്രവർത്തി ക്രിസ്ത്യാനിയായി. അന്നുമുതൽ ക്രിസ്തുമാർഗ്ഗത്തിന്റെ തന്മ നശിച്ചു ക്രിസ്തുമാർഗ്ഗം അവനായി. ക്രിസ്തുമാർഗ്ഗം രൂപാന്തരപ്പെട്ടു. ഏകനായി ആരംഭിച്ച സുവിശേഷസത്യം ന്യൂനപക്ഷത്തിൽ വളൎന്നുവന്നു എന്നുവരികിലും ഭൂരിപക്ഷത്തോടുകൂടി ക്രിസ്തീയമാർഗ്ഗം രൂപാന്തരപ്പെട്ടാലും പ്രത്യാശയോടുകൂടി ചിന്തിക്കുന്ന ഏവനും അതിന്റെ നല്ല വശങ്ങൾ കാണുന്നു. മനുഷ്യനു രണ്ടു ജന്മവാസനകൾ ഉണ്ടു, ഒന്ന് സ്വായചിന്ത. രണ്ടാമത്തു് കൂട്ടത്തോടുള്ള ചിന്ത. കൂട്ടത്തെക്കുറിച്ചുള്ള സ്നേഹമായ വിശ്വാസത്തെനോക്കി ജീവിക്കുന്നതു് അവന്റെ ജന്മവാസനയാലാണ്. ആ ജന്മവാസനയാലാണു നമ്മെ നമ്മുടെ സ്വായത്തചിന്തക്കു അധീനരാക്കുന്നതും പരന്മാരെ സഹായിക്കുന്നതു കൂട്ടത്തോട് അല്ലെങ്കിൽ സമൂഹ

ത്തോടുഭക്തിയുള്ളവനായിരിക്കുന്നതു യേശുക്രിസ്തുവിന്റെ ഒരു അനുഗ്രഹംമാത്രമാകുന്നു.

സ്വയം തൻകാര്യമായി രൂപാന്തരപ്പെടുന്നതുപോലെ കൂട്ടത്തെ (സമൂഹത്തെ) പ്പറ്റിയുള്ള ചിന്ത വ്യക്തിമാഹാത്മ്യത്തെ ഇല്ലാതാക്കുന്നു. പ്രവൎത്തനശക്തിയെ നഷ്ടപ്പെടുത്തുന്നു. സുറിയാനിക്കാൎക്കു സുറിയാനിക്കൂട്ടത്തോടുള്ള ബന്ധം സുറിയാനിക്കാരെ സമൂഹമായി രക്ഷിക്കുന്നതിനു പൎയ്യാപ്തമായിട്ടുണ്ട്: പക്ഷെ അതിനകത്ത് ഒരാപത്തുണ്ട്. ഈ ബന്ധം വ്യക്തിമാഹാത്മ്യത്തിന്റെ വഴിയെ തടഞ്ഞിരിക്കുന്നു നാലുപേർ ചെയ്യുന്നതു ഞാനും ചെയ്താൽമതി. സമൂഹബന്ധം വ്യക്തിമാഹാത്മ്യത്തെ തടയുന്ന ഒന്നാണെന്നു കൊളംബസിന്റെചരിത്രം സാക്ഷിക്കുന്നു.

ആദ്യത്തെ മൂന്നു നൂററാണ്ടിൽ സ്വയരക്ഷയ്ക്കുപോലും ക്രിസ്ത്യാനികൾ ആയുധം എടുത്തിട്ടില്ല. ലോകത്തെ ജയിക്കുന്നതിനുള്ള ഏകആയുധം സ്നേഹമാണെന്നുള്ളതിൽ അവർ ഉറച്ചുനിന്നിരുന്നു. അപ്പോൾ ക്രിസ്തീയമാൎഗ്ഗം വളരെ ശക്തിയായി പ്രവഹിച്ചുകൊണ്ടിരുന്നു. കാൺസ്റ്റൻറയിൻ ചക്രവൎത്തിയായശേഷം ആയുധം കയ്യിലെടുക്കുന്നതിനു ക്രൈസ്തവസമൂഹം തയാറായി. ക്രിസ്തുമാൎഗ്ഗത്തെ ആയുധങ്ങൾകൊണ്ടു ചമയിച്ചു. അപ്പോഴും സത്യം ഒരു ന്യൂനപക്ഷത്തോടു ചേൎന്നുനിന്നു. അവർ സഭയുടെ ഉള്ളിൽ വളൎന്നുവന്നിരുന്നു. അവർ ജീവന്റെ ബന്ധത്തിൽ വളൎന്നുവന്നു. സെൻറ് ഫ്രാൻസിസു കത്തോലിക്കാസഭയുടെ ഒരു വിശുദ്ധൻ ആണ്. ഈ സത്യം അദ്ദേഹത്തിന്റെ വ്യക്തിമാഹാത്മ്യത്തെ വൎദ്ധിപ്പിച്ചു മോഷ്ടാക്കളെപ്പോലും സ്നേഹിച്ചു ശുശ്രൂഷിച്ചു മോഷണത്തിൽനിന്നു വിരമിപ്പിക്കുന്നതിന് ശ്രമിച്ചുകൊണ്ടിരുന്നു. അങ്ങനെ ജീവനില്ലാതെകിടന്ന സഭയിൽ ജീവനാരംഭിച്ചു.

സഭ അനാത്മികത്തിൽ മുഴുകി ബാഹ്യാചാരങ്ങളിൽ ലയിച്ചു ജീവിതവിശുദ്ധിയെക്കുറിച്ചു ദൎശനം ഇല്ലാതെ ജീവിക്കുന്ന ഒരു കാലഘട്ടത്തിൽ വ്യക്തിമാഹാത്മ്യത്തോടുകൂടെ ലൂഥർ എഴുന്നേററു. സഭയും രാജ്യവും സകലവും പ്രതികൂലമായപ്പോൾ ഞാൻ ഏകനായി നില്ക്കുമെന്നു പറഞ്ഞു

ധൈര്യമുള്ളവനായി സഭയിൽ നവീകരണം ആരംഭിച്ചു. വിശ്വാസംകൊണ്ട് കൃപയാൽ രക്ഷിക്കപ്പെടുന്നു എന്നുള്ള സുവിശേഷംസ്വപ്നംപറയുകയും പഠിപ്പിക്കുകയും ചെയ്തതിന്റെ ഫലമായി ജീവൻ ഇല്ലാത്ത ഇംഗ്ലണ്ടിലെ സഭയിലും മററു സഭകളിലും ജീവൻ ആരംഭിച്ചു. നിങ്ങളുടെ സ്വന്തസഭയാകുന്ന മാർത്തോമ്മാസഭ 1500 വർഷങ്ങൾ ചത്തിരുന്നു. പിന്നീടു ഒരുണർവുണ്ടായി അബ്രാഹം മല്പാനച്ചൻ സ്വർഗ്ഗീയ ദർശനത്തിനു അനുസരണക്കേടു കാണിക്കാഞ്ഞതാണ് അന്ന് ആരംഭിച്ച നവീകരണം സഭയിൽ പുതിയ ജീവൻ ഉളവാക്കിയതു്. ഏകനായി ആരംഭിച്ച നവീകരണത്തിന്റെ ഫലമായി സുവിശേഷവിഹിതോപദേശത്തിന് അനുസരിച്ചു ജീവിക്കണം എന്നുള്ള സത്യത്തെ അനുകൂലിക്കുന്ന രണ്ടുലക്ഷം ആളുകളുടെ ഒരു സമൂഹം ആയിത്തീന്നിരിക്കുന്നു.

പുതിയജീവൻ നമ്മിൽവന്നു ആ ജീവൻ വളന്നു നാം വലിയ കാര്യങ്ങൾ ചെയ്യേണ്ടയോ? ഞാൻ സുറിയാനിക്കാരുടെ ഇടയിൽ വേലക്കായി പോകുന്നു എന്നു പറഞ്ഞപ്പോൾ എന്തിനാണ് പോകുന്നതു്, ഒന്നും ചെയ്യുന്നവരല്ല, ദൈവവിശ്വാസം ഉള്ളവരല്ല, സത്യം അവർ ഗ്രഹിക്കും സത്യം അനുസരിച്ചു അവർ പ്രവൎത്തിക്കയില്ല ഇതു ഒരു വിഷമ പ്രശ്നം ആണ്. ജപ്പാൻ ഭാഷയിൽ ഇതിനു 2 അൎത്ഥം ഉണ്ട്. 1, ആപത്തു് 2. അവസരം. തിരുവിതാംകൂറിന്റെ ഭാവി എങ്ങനെ ഇരിക്കുമെന്ന് ആൎക്കും അറിഞ്ഞുകൂടാ. സഭയുടെ കാര്യങ്ങളേയും ഭവനകാര്യങ്ങളേയും നാം ചട്ടപ്പെടുത്തേണ്ടതാണ്. അതിനായിട്ടു നമ്മളുടെ ഹൃദയങ്ങളെ ക്രമപ്പെടുത്തുമോ? ദൈവത്തെ വിശ്വസിക്കുന്ന ആളുകൾ നമുക്കു ഉണ്ടെങ്കിൽ നമ്മുടെ സഭയിൽ ജീവൻ വളന്ന് വർദ്ധിക്കും. വ്യക്തിമഹാത്മ്യത്തിന്റെ വിലകളയാതെയിരിക്കുന്ന സഭയിൽ ദൈവത്തിനായി വൻകാര്യങ്ങൾ പ്രവൎത്തിക്കും ജിബ്രാൾട്ടറിൽ ഒരു എഴുത്തുപലകയുണ്ട്. അതിൽ ഇതിനു അപ്പുറം ഒന്നും ഇല്ല എന്നു രേഖപ്പെടുത്തി ഇരിക്കുന്നു. ഇവിടെ കരയും കടലും അവസാനിക്കുന്നു കൊളംബസിന്റെ വ്യക്തിമാഹാത്മ്യം ഇതിന് അനുകൂലിച്ചില്ല. സുഗന്ധദ്രവ്യങ്ങൾ ഉള്ള രാജ്യത്തുനിന്നു കൊണ്ടുവരണം. അഴുകിയ ഇറച്ചിതിന്നാൽ രോഗം പി

ടിക്കാതെ ഇരിക്കാൻ അതു് ഭക്ഷിക്കാൻ ഉപ്പും മുളകും വേണം അതു കൊണ്ടുവരുന്നതിന് ആഗ്രഹിച്ചും അതുണ്ടാകുന്ന സ്ഥലത്തെ സങ്കല്പിച്ചും ഞാൻ എവിടെ പോയെങ്കിലും കുരുമുളക് കൊണ്ടുവരും. ഈ കടലിനപ്പുറം കരയുണ്ടു് എന്നു് വിശ്വസിച്ചു കപ്പൽയാത്രയ്ക്കു ,ആരംഭിച്ചു. ദേശവാസികൾ പ്രതികൂലികളായിനിന്നു. പിന്നെ ഭ്രാന്തനെന്നു അവനെ വിളിക്കുകയും ചെയ്തു. തന്റെ മേൽ അടിച്ച ഓളങ്ങളേയും മററും കൂട്ടാക്കാതെ സങ്കല്പ രാജ്യത്തേക്കു പോകാൻ തീർച്ചയാക്കി. നിരാശാഭരിതരായ കൂട്ടുകാർ പുറകോട്ടു തിരിക്കുന്നതിനു ശ്രമിച്ചു എങ്കിലും വ്യക്തിമഹാത്മ്യത്തിന്റെ ശക്തി അവരെയെല്ലാം ജയിച്ചു. പ്രതികൂലകക്ഷിയുടെ ഇടയ്ക്കുനിന്നുകൊണ്ടു ഗോഓൺ ഗോഓൺ എന്നു പറഞ്ഞുകൊണ്ടിരുന്നു. അവസാനത്തിൽ അമേരിക്കായിൽ എത്തി. വ്യക്തിമഹാത്മ്യത്തെ തടഞ്ഞുനിറുത്തിയ സമൂഹബന്ധം എല്ലാം കണ്ടുപിടിച്ചുപോയി എന്നുള്ള ബോധം ഇതുകൾ രണ്ടും കൊളംബസിന്റെ വ്യക്തിമഹാത്മ്യം ജയിക്കതന്നെ ചെയ്തു

1860-ൽ പുതിയ കണ്ടുപിടിത്തം ഇനിയും രജിസ്റ്റർ ചെയ്യേണ്ട ആവശ്യമില്ല എന്നു അമേരിക്കായിലെ ഗവർമെൻറു തീരുമാനിച്ചു. എന്തെല്ലാം. കണ്ടുപിടിത്തങ്ങൾ പിന്നീടു കണ്ടുപിടിക്കപ്പെട്ടിട്ടുണ്ടു്. കടലിൽ കൂടി കമ്പിനടപ്പാക്കുന്നതും സുസാദ്ധ്യമല്ല എന്നു വിചാരിച്ചതിനെ അടിച്ചുടച്ചു കടലിൽ കൂടി ഇംഗ്ലണ്ടിലേക്കു കമ്പികൾ നടപ്പാക്കി ഇതു് ഒക്കുകയില്ല എന്നു പറഞ്ഞു നിരാശാഭരിതരായ ജനസമൂഹം ഇതിനായിട്ടു ശ്രമിച്ച ആളിനെ വിമർശിക്കുന്ന വേളയിൽ കമ്പികൾ നടപ്പാക്കുന്നതിനു പുറപ്പെട്ടു തീക്കപ്പലിൽ സന്തോഷഭരിതരായി തിരികെ വന്നു. ഇങ്ങനെ 2 രാജ്യങ്ങൾ തമ്മിൽ കമ്പിമൂലം വർത്തമാനങ്ങൾ അറിയിക്കുന്നതിനു സാധിച്ചു.

സ്വനഗ്രാഹി സാദ്ധ്യമാണെന്നുള്ള അഭിപ്രായം മാർകണി കണ്ടുപിടിച്ചു എങ്കിലും സാദ്ധ്യമല്ലന്നു ശാസ്ത്രജ്ഞന്മാർ പ്രായോഗികമല്ലെന്നു തീരുമാനിച്ചു. എന്നുവരികിലും തന്റെ ജോലി തുടൻവന്നതിന്റെ ഫലമായി സ്വനഗ്രാഹി പാടുവാൻ തുടങ്ങി ശാസ്ത്രജ്ഞന്മാർ ഈ യന്ത്രത്തിൽ ആളുകളെ കയററിയിരുത്തി പാടുകയാണെന്നു ശഠിച്ചു. എങ്കിലും സ്വനഗ്രാഹി വ്യക്തിമാഹാത്മ്യത്താൽ പ്രായോഗികമായിതീർന്നു.

റേഡിയോ മുഖാന്തിരം പതിനായിരം മൈൽസു അകലെ ഇരിക്കുന്ന ആളുകളുമായി സംഭാഷിക്കാം. പ്രസംഗിക്കാം റേഡിയോ മൂലം സംസാരിക്കുമ്പോൾ അടുക്കൽ ഇരിക്കുന്നവരെക്കാൾ അകലെ ഇരിക്കുന്നവരാണുമുമ്പെ കേൾക്കുന്നതു. റേഡിയോ വെളിച്ചത്തിൻെറ സഹായത്താൽ ലക്ഷത്തൻപതിനായിരം പ്രാവശ്യം പ്രവഹിക്കുന്നു. എല്ലാ കണ്ടുപിടിത്തങ്ങളും പരിപൂൎണ്ണമായിട്ടില്ല കണ്ടുപിടുത്തത്തിൻെറ ആരംഭംമാത്രം.

ആഫ്രിക്കായിലെ ഒരു അടിമച്ചെറുക്കനായിരുന്ന ആളിനെ ഞാൻ ഈയിടെ കണ്ടു. ഇപ്പോൾ അയാൾ വലിയ ശാസ്ത്രജ്ഞനാണ്. ഞങ്ങൾ ഒരുമിച്ചു പ്രാൎത്ഥിച്ചു ഞാൻ അവൻെറ കയ്യും അവൻ എൻെറ കയ്യും ചുംബിച്ചു. ദൈവസാന്നിദ്ധ്യം അവിടെ വച്ച് എന്നെ ഹഠാൽ ആകർഷിച്ചു. അദ്ദേഹത്തിൻെറ കണ്ടുപിടുത്തത്തിനു കാരണമായിട്ടുള്ളതു നിലക്കടലയും മധുരക്കിഴങ്ങുമാണ്. 200 പ്രയോജനമുള്ള സാധനങ്ങൾ അവയിൽ നിന്നു കണ്ടുപിടിച്ചിട്ടുണ്ട് കണ്ടുപിടിച്ചവിധം രസാവഹമാണ് അദ്ദേഹം അവയെക്കുറിച്ചു ഇപ്രകാരം പറഞ്ഞു "ഞാൻ ഒരു നിലക്കടല എടുത്തു സൃഷ്ടാവെ ഇതിനകത്തു എന്തെല്ലാം ഉണ്ടെന്നു എനിക്കു കാണിച്ചുതരേണമെ എന്നു പ്രാർത്ഥിച്ചു.

ശ്രീമാനായ യേശു എനിക്കു മറുപടിതന്നു "നിനക്കു തലച്ചോറുണ്ടല്ലൊ അതുപയോഗിച്ചു കണ്ടുപിടിച്ചുകൊള്ളുക എൻെറ തലച്ചോറിനെ ഞാൻ ദൈവീകമായി ഉപയോഗിച്ചു. നൂറ് ആദായദ്രവ്യങ്ങൾ അതിൽനിന്നു കണ്ടുപിടിച്ചു അനേകായിരം കണ്ടുപിടുത്തങ്ങൾക്കു വിധേയമായ സംഗതികളാണ് നിൻെറയും എൻെറയും മുൻപിൽ കിടക്കുന്നതു്. ഈയാൾ നിലക്കടലയിൽ നിന്നുകണ്ടുപിടിച്ച എണ്ണ തേച്ചാൽ മരവിച്ച തൊലി കൊച്ചുകുഞ്ഞിൻെറ തൊലിപോലെ മാർദ്ദവമായി തീരുന്നതാണെന്നു ഞാൻ പരിശോധിച്ചറിഞ്ഞതാണു. സൎവ്വശക്തനായ ദൈവം എന്തെല്ലാം സംഗതികൾ ചുരുട്ടിവച്ചിരിക്കുന്നു. നിങ്ങളുടെ തോട്ടം തന്നെ എടുത്തു അപഗ്രഥനം ചെയ്തുനോക്കിയാൽ അനേകം സാധനങ്ങൾ അടങ്ങിയിരിക്കുന്നു എന്നു കണ്ടു പിടിക്കാവുന്നതാണ്. പ്രഫസർ കോർഫിൽ ദൈവം ജീവിക്കുന്നു എന്നു എത്ര പ്രത്യക്ഷമായി കണ്ടിരിക്കുന്നു അവൻ നമുക്കു ജീവൻ നൾകുന്നു അതു സമൃദ്ധിയായി നൾകുന്നു

വിൽബർഫോഴ്സ് നല്ല പ്രാസംഗികനായി അടിമകളുടെ സ്വാതന്ത്ര്യത്തിനുവേണ്ടി സ്വയത്യാഗത്തോടുകൂടി രാജ്യം ചുററിസഞ്ചരിച്ച ഭ്രാന്തനാണെന്നു പറഞ്ഞു എല്ലാവരും തന്നെ തള്ളി. ആഫ്രിക്കായിൽ കുറെ അടിമകരം ഉണ്ട് അവർ അടിമകളായി ജനിച്ചു അടിമകളായി ജീവിച്ചു. അടിമകളായി മരിക്കുന്നു. ധനവാന്മാരുടെ ഈ അഭിപ്രായത്തെ ശക്തിയുക്തം എതൃത്തു എന്നു വരികിലും വിൽവർഫോഴ്സിനെ അവർ വിശ്വസിച്ചില്ല. മററുള്ള മനുഷ്യർ എന്നിലും ഞാൻ അവരിലും സ്ഥിതിചെയ്യുന്നു എന്നുള്ള തത്വത്തിൽ നിന്നു വിൽവർഫോഴ്സിനെ ഇളക്കുന്നതിന്നു സാധിച്ചില്ല. അദ്ദേഹം ഹാജരാക്കിയ ബിൽപാർലിമെൻറ് അംഗീകരിച്ചു. പാതിരാത്രിയിൽ നിസ്സഹായരായ അടിമകരം ഒരുമിച്ചുകൂടി ഒരു കുന്നിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. രാത്രി 12 മണിക്കു ഒരു മിനിട്ടുള്ളപ്പോരം അടിമകരംക്കു സ്വാതന്ത്ര്യം എന്നുള്ള പ്രഖ്യാപനം ഉണ്ടായി.

ഇന്നലെ ബൈബിരംക്ലാസ്സിൽ വടക്കെ ഇൻഡ്യായിലെ വെള്ളപ്പൊക്കത്തെപ്പററി ഞാൻ സൂചിപ്പിക്കയുണ്ടായി. നാലുഭിത്തിക്കുള്ളിൽ സൂക്ഷിച്ചിരുന്ന വിത്തു കിടന്ന അറയിൽ വെള്ളം കയറി വിത്തു കുതിന്നു വീത്തു. ബലവത്തായി കെട്ടിയുറപ്പിച്ചിരുന്ന ഭിത്തികളെ അതു പൊളിച്ചു. ഉണങ്ങിയിരിക്കുന്ന വിത്തുകൊണ്ടു ഒന്നും നടക്കയില്ല. ഉണർവ്വ് ആവശ്യമാണ്. ജീവൻ ഭിത്തികളെ തകക്കുന്നതാണ്. നീ ജീവൻെറ ഭാഗത്തു നിന്നെത്തന്നെ വയ്ക്കുക. ചെറിയവനെന്നൊ ന്യൂനപക്ഷമെന്നൊ യാതൊന്നും നിന്നെ അധൈര്യപ്പെടുത്തേണ്ടാ. ചെറിയ കൂട്ടങ്ങളാണ് റഷ്യായെ കീഴ്മേൽ മറിച്ച് സ്ഥിതിസമത്വവാദികളാക്കിയതു്. ഇവരെ കമ്യൂണിസ്റ് എന്നു പറഞ്ഞുവരുന്നു ജമ്മനിയിലെ ഇന്നത്തെ സ്ഥിതിപോലെ ആക്കിതീത്തതു് ഒരു ന്യൂനപക്ഷമാണ്. ഇററലി പ്രതാപശാലിയായി കാണപ്പെടുന്നതു് ഒരു ന്യൂനപക്ഷത്തിൻെറ ശ്രമഫലമാണ്. ഇതുകൊണ്ടു ജമ്മനിയിലെയും ഇററലിയിലെയും എല്ലാ പ്രവത്തനങ്ങളും ന്യൂനപക്ഷത്തെയും ഞാൻ അഭിനന്ദിക്കുന്നു എന്നു വിചാരിക്കരുതു്. ന്യൂനപക്ഷത്തിൽ വ്യക്തിമഹാത്മ്യത്തൻെറ ശക്തി തഴച്ചുവളരുന്നതു കാണാം.

ഇംഗ്ലണ്ടിൽ ഓരോരുത്തക്കും സ്കൂളുകൾ ഉണ്ട്. ആ സ്ക്കൂളുകളിൽ ഒന്നിൽ ഒരു കണ്ണു കാണാൻ വയ്യാത്തതായ ഒരു പെൺകുട്ടി പോകുന്നതു് ഞാൻ കണ്ടു റോഡിൻെറ രണ്ടുവശങ്ങളിലും കെട്ടിടങ്ങൾ ആയിരുന്നു. ആ റോഡിൽകൂടി ഈ പെൺകുട്ടിയെ ഒരു പട്ടി സ്ക്കൂളിലേക്കു കൊണ്ടുപോകുന്നു. അതുകണ്ടു എനിക്കു അത്ഭുതംതോന്നി ഓരോത്തിടത്തു നില്ക്കണമെങ്കിലും സ്ക്കൂൾ വിട്ടു് വീട്ടിൽപോകണമെങ്കിലും ഓരോ അടയാളംഉണ്ട്. ആ അടയാളം കാണിച്ചാൽ ഉടൻ ആ പെൺകുട്ടിയെ അപകടം കൂടാതെ വീട്ടിൽകൊണ്ടു പോകുന്നു. ഇങ്ങനെ ആ പട്ടി പരിശീലിച്ചു. പട്ടി അവളുടെ കണ്ണുകൾ ആണെന്നു വിചാരിക്കണം. ആ പെൺകുട്ടി ഇപ്പോൾ ബി. എ. ആകുന്നു. അവരുടെ സഭയിൽ നിന്നു ആക്ക് ഇൻഡ്യയിലേക്കു പോകാമെന്നു ചോദിച്ചപ്പോൾ ആ പെൺകുട്ടി പറഞ്ഞു ഞാൻ ഇൻഡ്യയിലേക്കു പോകാം. ഞാൻ കണ്ണുകാണാൻ പാടില്ലാതെ പഠിച്ചതുകൊണ്ടു് അവിടെച്ചെന്നു കുരുടന്മാരായ കുട്ടികളെ പഠിപ്പിക്കുന്നതായിരിക്കും. അതുകൊണ്ടു് എല്ലാം ദൈവത്തേമായ സംഗതികളാണ്. നാം ഏതെങ്കിലും പരിശ്രമിച്ചാൽ സാധിക്കയില്ലെന്നു പറഞ്ഞു പുറകോട്ടു മാറരുതു്. അതുകൊണ്ടു കൊളംബസു പറഞ്ഞതുപോലെയാതൊന്നും ഈ ലോകത്തിൽസാധിക്കാത്തതില്ല അതുകൊണ്ടു് നാം എപ്പോഴും യേശുക്രിസ്തുവിൽ വിശ്വസിക്കുക.

ഇൻഡ്യയിൽ അശുദ്ധവസ്തുവായി കരുതുന്നതു് ചൂലാണു എന്നാൽ റഷ്യയിൽ അതിനെ വളരെ ശുദ്ധമായിത്തന്നെ കരുതുന്നു. ഇൻഡ്യയിൽ ചൂലെടുക്കുന്ന ഗവർമെൻറുദ്യോഗസ്ഥന്മാർ ഇല്ല. റഷ്യയിലെ മന്ത്രിമാർപോലും രാജ്യസേവനത്തിനു ചൂൽകൊണ്ടുള്ള ഉപയോഗം അവർതന്നെ നിർവഹിക്കുന്നതു മഹനീയമായികരുതുന്നു. ചൂൽ നിഷിദ്ധമായികരുതുന്ന ബ്രാഹ്മണന്മാരാണൊ ഇൻഡ്യയെ രക്ഷിക്കുന്നതു്. മുൻപുപറഞ്ഞതുപോലെ ബ്രാഹ്മണവൃത്തി ഇൻഡ്യയിൽ മാത്രമെ കാണുന്നുള്ളു. യേശുവിൽ വിശ്വസിച്ചാൽ വിജയംസിദ്ധിക്കാം.

സി. പി. എം. എം. പ്രസ്സ്, കോഴഞ്ചേരി

നമ്പർ 5.

# മാരാമൺ കൺവൻഷൻ - പ്രസംഗങ്ങൾ.

ചൊവ്വാ രാത്രിയോഗം 9—7—1114.

പ്രാസംഗികൻ, മി: വാഴ്സ്.

പരിഭാഷകൻ, പി. ഐ. മത്തായി കശ്ശിശാ.

പ്രസാധകൻ.

എം. എം. മാമ്മൻ.

ശുദ്ധമുള്ള യോഹന്നാൻെറ സുവിശേഷം 21-ാം അദ്ധ്യായം
1—4 വരെ വാക്യങ്ങൾ.

പുലച്ചയായപ്പോൾ യേശു കടൽകരയിൽ ചെന്നുനിന്നു. ശിഷ്യന്മാർ അദ്ദേഹത്തെ അറിഞ്ഞില്ല. പ്രത്യക്ഷനായ വിധത്തെപ്പററിയാണല്ലോ നാം ഇപ്പോൾ വായിച്ചുകേട്ടത്.

വിശുദ്ധ യോഹന്നാൻെറ സുവിശേഷം 20-ാം അദ്ധ്യായം 30,-31-ം വാക്യം എഴുതി അവസാനിപ്പിച്ചിരിക്കയായിരുന്നു. 21-ാം അദ്ധ്യായം അതിൻെറ അനുബന്ധമായി എഴുതിചേർത്തിരിക്കയാണു്. യേശുക്രിസ്തു ദൈവപുത്രനായ ക്രിസ്തു എന്നു നിങ്ങൾ വിശ്വസിക്കേണ്ടതിനും വിശ്വസിച്ചിട്ട് അവൻെറ നാമത്തിൽ നിങ്ങൾക്ക ജീവൻ ഉണ്ടാകേണ്ടതിനും ആയിട്ടുള്ളവ എഴുതിയിരിക്കുന്നു. യേശു ക്രിസ്തുവിൻെറ ക്രൂശുമരണം സംബന്ധി

ച്ച സംഭവങ്ങറം ശിഷ്യന്മാർ അറിഞ്ഞിരുന്നവയായിരുന്നു. അവൻ മരിച്ച് ഉയക്കുമെന്ന് അവക്ക അറിയാമായിരുന്നു. അതിനാൽ താൻ ഉയത്തെഴുന്നേററു എന്നു വിശ്വസിക്കാൻ അവക്ക പ്രയാസമില്ലായിരുന്നു. അതിനു ചില അടയാളങ്ങളും താൻ അവക്ക കൊടുത്തു. യേശുവിൻെറ ശിഷ്യന്മാർ ഒരു മുറിയിൽ ഇരിക്കുന്നതായ അവസരത്തിൽ യേശു ഉയത്തെഴുന്നേററ് അവരുടെ മുൻപിൽ പ്രത്യക്ഷനായി. യോഹന്നാനും മററു ശിഷ്യന്മാരും വിശ്വസിച്ചു എന്നാലോ തോമസിൻെറ അവിശ്വാസം വെളിപ്പെടുത്തിയകഥ യോഹന്നാൻ പറഞ്ഞു 20-ാം അദ്ധ്യായം വരെയുള്ള സംഗതികറം അവക്ക അറിയാമായിരുന്നു അവൻ ഉയത്തെഴുന്നേററു എന്ന വിവരം അറിഞ്ഞ് തൻെറ ശിഷ്യന്മാർ രണ്ടാഴ്ച യെരുശലേമിൽ താമസിച്ചിരിക്കണം. യേശു ഒരു മുറിയിൽവച്ച് അവക്ക പ്രത്യക്ഷനായതിനാൽ ഉയപ്പിനെക്കുറിച്ചു അവക്ക ഒട്ടും സംശയമില്ലായിരുന്നു.ഇതു് അറിഞ്ഞപ്പോറം അവർ വിശ്വസിച്ചു. എന്നാൽ ഈ സംഗതി ഒരു കഥയാണെന്നു് അവർവിശ്വസിച്ചില്ല. യേശു ദൈവപുത്രനായ ക്രിസ്തുവാണെന്നും അവനിൽ നിത്യജീവൻ ഉണ്ടു് എന്നും വിശ്വസിക്കുന്നതിനു അവക്കപ്രയാസമില്ലായിരുന്നു. യോഹന്നാൻഅങ്ങനെ സുവിശേഷംഎഴുതിതീത്തു. ശിഷ്യന്മാർ യെരുശലേമിൽ നിന്നു ഗലീലയിലേക്കു പോയി അവരുടെ വീടു് അവിടെ ആയിരുന്നു. അവർ അവരുടെ വീട്ടുകായ്യം അന്വേഷിക്കാനാണു പോയതു്. അവർ അവരവരുടെ വീട്ടിൽ താമസിച്ചു 5 പേർ ഒന്നിച്ചാണു് താമസിച്ചതു്.

അവർ അവരുടെ ഗൃഹകാര്യങ്ങളിൽ രണ്ടാഴ്ച സന്തോഷമായി ജീവിച്ചു. എന്നാൽ അതു വെറുപ്പായി തോന്നി. അതിൽ അവക്ക തൃപ്തി തോന്നിയില്ല. അതിനാൽ ശിഷ്യന്മാരിൽ ഒരാളായ പത്രോസ്, താൻ മീൻപിടിക്കാൻ പോകുന്നു എന്നു് പറഞ്ഞു. വേറെ നാലുപേരും അവനെ അനുഗമിച്ചു. മീൻപിടുത്തം അവരുടെ സാധാരണജോലിയായിരുന്നു. അവർ മുക്കവരായിരുന്നു. മീൻ പിടിക്കാൻ അവക്ക അറിയാമായിരുന്നു. ഗലീലാകടലിൽ മീൻപിടിക്കുന്നതു് അവക്ക ഒരു പതിവായിരുന്നു. എന്നാൽ ഗലീലാകടലിൽ പലരാത്രി അവർ വ

ലവിശി ഒന്നും കിട്ടാതിരുന്നിട്ടുണ്ട് ഒന്നുംകിട്ടാതിരിക്കുന്നതു് സാധാരണമാണ്. പലപ്പോഴും ഇങ്ങനെ കിട്ടാതിരുന്നിട്ടുണ്ട്. അതുകൊണ്ട് അവക്കു യാതൊരു വിഷമവുമില്ല. ഒരു ദിവസം കടലിൻെറ കരയ്ക്കു ആരോ വന്നുനില്ക്കുന്നതായി അവർ കണ്ടു. യേശുവിനെ അവക്കു അറിയാമായിരുന്നു. അവൻെറ നടപ്പ് അവക്കു അറിയാമായിരുന്നു അവൻെറ നില്പ് അറിയാമായിരുന്നു. എപ്പോഴും യേശു അവരുടെ കൂടെതന്നെ ഉണ്ടായിരുന്നു. അതപ്പാഠം അവിടെ വന്നതുകൊണ്ടാണ് അവക്കു മനസിലാകാഞ്ഞതു്. വീട്ടിലായിരുന്നു എങ്കിൽ അവക്കു അത്ഭുതം തോന്നുകയില്ല. അവരുടെ മദ്ധ്യത്തിൽ യേശു പ്രത്യക്ഷനായി. അതിൽ അവക്കു അതിശയമല്ല. യേശുവരുമെന്നു അവർആശിച്ചിരുന്നു. അവർ വീടുകളിൽ പോയി സാധാരണജോലികഠം നടത്തി. അവിടെ യേശുവിൻെറ സാന്നിദ്ധ്യം അവർ ആഗ്രഹിച്ചില്ല. യോന്നാനെ, നീ ഒന്നുകൂടി പേന എടുത്തു് എഴുതണം എന്ന് പരിശുദ്ധാത്മാവു പറഞ്ഞു. ഇനിയും നീ ചിലതുകൂടി എഴുതിചേക്കണം. ഇതിനു ഒരു അനുബന്ധംകൂടി വേണം എന്നു പറഞ്ഞു. യേശുക്രിസ്തു ദൈവപുത്രനായതുകൊണ്ട് വിശ്വസിക്കത്തക്ക അവകാശം ഉണ്ട്. ജീവൻ ഉണ്ടെന്നു മാത്രം വിശ്വസിച്ചാൽ പോരാ. വിശ്വാസത്താൽ ജീവൻ ശരിയാകണം. അതിനു യേശു ഇടപെടുന്നു. പ്രിയമുള്ളവരെ നമ്മെ സംബന്ധിച്ചും ഈ പ്രശ്നം കൂടി ഉണ്ട്. അവൻ ദൈവപുത്രനാണെന്നു് നാം വിശ്വസിക്കുന്നു. പാപികളുടെ രക്ഷയ്ക്കുവേണ്ടി അവൻ മരിച്ചു എന്ന് നാം വിശ്വസിക്കുന്നു. അതുകൊണ്ടു മാത്രം ആയിട്ടില്ല. അവൻ ഉയത്തെഴുന്നേററു എന്നും നാം വിശ്വസിക്കണം. അവൻ ജീവിക്കുന്നവനാകുന്നു എന്നും വിശ്വസിക്കണം കത്താവായ യേശുക്രിസ്തു നമ്മുടെ മദ്ധ്യത്തിൽ വരുമെന്നു് നാം വിശ്വസിക്കണം. അവൻ ഉയിത്തെഴുന്നേററു വെളിപ്പെട്ട അനുഭവവും നമുക്കുണ്ടാകണം.

അവൻ ദൈവം തന്നെ ആണെന്നു് നമുക്കു അനുഭവമുണ്ട് അവനിൽ വിശ്വസിക്കുന്നവക്ക് അവൻെറ ജീവൻ കിട്ടുമെന്നുള്ളതിനും സംശയമില്ല. അവൻ എല്ലാററിനും വിജയി എന്നുള്ളതാണ് നമുക്കുള്ള വിജയം. യോഹന്നാൻെറ സുവിശേഷ

ത്തിൽ നിന്നുള്ള ഈ അനുഭവം നാം പഠിക്കണം അതു ഒഴിച്ചു കൂടാൻ പാടില്ലാത്ത ഒരു അനുഭവമാണ് അത്ഭുതകരമായ ഈ ഒടുവിലത്തെ അദ്ധ്യായം കൂടാതെ അതു പൂർത്തിയാകയില്ല നമ്മുടെ ജീവിതത്തിൽ നാം മുറുകെ പിടിക്കേണ്ടതായ ഈ ഭാഗം പിന്നീട് ചേർത്തതാണ്.

നമ്മുടെ പ്രാർത്ഥനാ സമയത്ത് അവൻ മദ്ധ്യേഉണ്ടെന്ന് വിശ്വസിച്ചു സാക്ഷിനിറുത്തി നാം പ്രാർത്ഥിക്കുന്ന യേശുക്രിസ്തു ഈ കൺവൻഷനിൽ ഉണ്ടെന്ന് വിചാരിച്ചു നാം വന്നുകൂടുന്നു നമുക്കു അതു അനുഭവം വരുന്നു. ഇതാണ് യോഹന്നാന്റെ സുവിശേഷം പൂർണ്ണമെന്ന് അനുഭവം വരുന്നത്. നമ്മുടെ വീടുകളിൽചെന്ന് പഴയവേലകളിൽ നാം അവനോടു ഇടപെടണം അവിടെയും യേശുക്രിസ്തു സാക്ഷിയായി നില്ക്കുന്നു നാം അത് അറിയുന്നതും ഇല്ല നമ്മുടെ ഈ കൺവൻഷനിൽ യേശുവിന്റെ സാന്നിദ്ധ്യം ഉണ്ടെന്നു നാം വിശ്വസിക്കുന്നു. നാം വീട്ടിൽ ചെന്നു സാധാരണ ജോലികളിൽ ഏർപ്പെടുമ്പോഴും അവിടെ യേശു വരുന്നെന്നു വിചാരിപ്പാൻ കഴിയുന്നില്ല. കൃഷികാര്യങ്ങളുടെ മദ്ധ്യേയും യേശു വന്നുനില്ക്കുന്നു. വീട്ടിൽജോലിക്ക് വരികയും നില്ക്കുകയും വീട്ടുകാര്യത്തിൽ യേശു പ്രവേശിക്കയും ചെയ്യുന്നു. ഭാര്യഭർത്തൃബന്ധത്തിൽ യേശു പ്രവേശിക്കയും ചെയ്യുന്നു. ക്രിസ്ത്യാനികളുടെ വിവാഹം അവരുടെ ജീവിതത്തിൽ ഒരു സൗഭാഗ്യമാണ്. യേശുക്രിസ്തുവിന്റെ ജീവിതത്തിന്റെ പൂർണ്ണത നമ്മുടെ കുടുംബത്തിൽ നമുക്കു അനുഭവമാകുന്നില്ല. മാതാപിതാക്കന്മാരും കുട്ടികളും സമ്മേളിക്കുന്ന വീടുകളിൽ കൂട്ടതലായി ചെല്ലുന്ന യേശു അവരുടെ മദ്ധ്യത്തിൽ വരുന്നു.

2-ാം അദ്ധ്യായത്തിൽ സാന്നിദ്ധ്യം വേണം എന്ന് പറയുന്നു. മാതാപിതാക്കന്മാരും മക്കളുമായുള്ള സംബന്ധം യഥാർത്ഥീകരിക്കണം. മരണശക്തിയാൽ കുടുംബജീവിതം ദുഷിക്കപ്പെടുന്നു. അത് കഴുകിവെടിപ്പാക്കണം. യേശു നാം താമസിക്കുന്ന വീടുകളിൽ എപ്പോഴും അധിവസിക്കുന്നു. കർത്താവു സമീപത്തു നില്ക്കുന്നു എന്നു ബോദ്ധ്യപ്പെടുന്നുണ്ടോ? നിന്റെ കച്ചവടത്തിലും കൊടുക്കൽവാങ്ങലിനും യേശുവിന്റെ സാന്നിദ്ധ്യമു

ണ്ടോ? കൃഷിസ്ഥലത്തു ചെല്ലുമ്പോൾ അവിടെ യേശു അടുത്തു നില്ക്കുന്നു എന്ന ബോധ്യമുണ്ടോ? കച്ചവടസ്ഥലത്തും കൃഷിസ്ഥലത്തും വീട്ടിലുള്ള മററുകാര്യസമയത്തും അവൻ വരുന്നു കുററം കണ്ടുപിടിക്കാനല്ല വരുന്നതു്: മീൻപിടിത്തത്തിൽ തെററില്ല മീൻകിട്ടാത്തതും തെററല്ല. അതിൽ അബദ്ധമില്ല. എപ്പോഴും മീൻ കിട്ടുകയും ഇല്ല.

യേശു ചെന്നപ്പോൾ മീൻപിടിത്തം ആയിരുന്നു. താൻ തൻെറ പിൻഗാമികളോടു പറഞ്ഞതു് ഞാൻ എല്ലാനാളും നിങ്ങളോടുകൂടി ഉണ്ടായിരിക്കുമെന്നാണ്. എല്ലാനാളും എന്നുപറഞ്ഞാൽ എപ്പോഴും എന്നാണ്, നിങ്ങളുടെവീട്ടു കാര്യസമയത്തുമാണ്. യേശുവിൻെറ ശക്തി എപ്പോഴും നിങ്ങളോടുകൂടെ ഉണ്ടായിരിക്കണം എന്നു ഞാൻ ആഗ്രഹിക്കുന്നു. സാധാരണജീവിതരീതികളും എടപാടുകളും എല്ലാം ശരിയായ വിധത്തിൽ തന്നെ ചെയ്യണം.

എനിക്കു 25 വർഷംമുൻപ് പരിചയമുള്ള ഒരു കഥ പറയട്ടെ. ആ സ്നേഹിതൻ അവിടെയുണ്ടായിരുന്ന കാളേജിൽ പഠിക്കാൻ പൊയ്ക്കൊണ്ടിരുന്നു. അദ്ദേഹം സമ്പന്നനായിരുന്നു, വിദേശഭാഷ പഠിക്കാൻ വളരെ സമർത്ഥനും ആയിരുന്നു. അതിനാൽ അദ്ദേഹം സ്കൂൾ വിട്ടതുമുതൽ ലണ്ടനിലെ ഒരു ബാങ്കിലെ ക്ലാക്കായി നിയമിക്കപ്പെട്ടു ക്ലാക്കായിരുന്നുവെങ്കിലും വിദേശരാജ്യവുമായുള്ള എഴുത്തുകുത്തുകൾക്കു വളരെ സമർത്ഥനായിരുന്നു.

ഒരുദിവസം ബൽജിയൻകാരനായ ഒരാൾ ആ ബാങ്കിൽ വന്നു. തൊഴിൽകാര്യം സംബന്ധിച്ച ഒരു എഴുത്തുമായിട്ടാണ് വന്നതു്. അവിടെ വന്നു എഴുത്തിൻെറ ഉടമസ്ഥനെ അന്വേഷിച്ചതിൽ മാനേജരെകാണണം എന്നറിഞ്ഞു ആ എഴുത്ത് മാനേജരെ കാണിച്ചു. ഉടമസ്ഥനെ എഴുത്തു കാണിക്കണമെന്നായിരുന്നു എഴുത്തു കൊണ്ടുവന്നയാളിൻെറ ഉദ്ദേശം. നിങ്ങളുമായി ചില കാര്യങ്ങൾ പറഞ്ഞുതീർക്കാനാണ് വന്നിരിക്കുന്നതു എന്നു എഴുത്തു കൊണ്ടുവന്നയാൾ പറഞ്ഞു. നിങ്ങളുടെ എഴുത്തിൽനിന്നും മാസ്റ്റീക കാര്യം സംബന്ധിച്ച പല കാര്യ

ങ്ങൾ സംസാരിപ്പാനുള്ളതിനാൽ ബാങ്കുജോലി കഴിഞ്ഞിട്ടാകാമെന്നു പറഞ്ഞു. യേശുവിങ്കലേക്ക ആദായപ്പെടുത്തുന്നതിനു വേണ്ടി ആ രാത്രി അവർ കഴിച്ചുകൂട്ടിയതിൽ യേശുക്രിസ്തു അവരെ സഹായിച്ചു.

സാധാരണ കാര്യങ്ങളിലും യേശുക്രിസ്തുവിനു പ്രവേശനം അനുവദിച്ചാൽ അദ്ദേഹം ആ പ്രവൃത്തിയിൽസഹായിച്ച് അനുഗ്രഹകരമാക്കിത്തീർക്കും. പള്ളിയിൽവച്ചു മാത്രമല്ല നമ്മുടെ അയൽക്കാരുമായുള്ള ഇടപാടുകളിലും വീട്ടിലും യേശുവിന്റെ സാന്നിദ്ധ്യത്താലുള്ള അനുഭവം നമുക്കുണ്ടെന്നു മനസ്സിലാക്കണം. നമ്മുടെ വേലക്കാരും അതു മനസിലാക്കും. അങ്ങനെയാണെങ്കിൽ യേശു നിങ്ങളെ കൂടുതൽസഹായിക്കും. ഉയർത്തെഴുന്നേററ കർത്താവുപഠിപ്പിച്ച രഹസ്യം ഇതാണ്. യോഹന്നാന്റെ സുവിശേഷം പ്രത്യേകം അദ്ധ്യയനത്തിനുള്ള ഒന്നാകുന്നു. ഈ അനുഭവം നമുക്കുണ്ടോ ഈ അനുഭവം ഉണ്ടാകണമെന്നു താല്പര്യപ്പെടുമോ പുസ്തകം വായിച്ചാൽ മതിയാകയില്ല. യേശു ദൈവപുത്രനാണെന്നുള്ള വിശ്വാസംകൊണ്ടു തൃപ്തിയാകയില്ല. നാം അനുബന്ധമായി ഇതുകൂടെ ചേർത്തു പഠിക്കണം. ഈ അദ്ധ്യായത്തിൽ നിന്നുള്ള അനുഭവം കിട്ടിയില്ലെങ്കിൽ യഥാർത്ഥമായ ക്രിസ്തീയ അനുഭവം നമുക്കുണ്ടാകയില്ല. പത്രോസിനെ യേശു പരിശോധിച്ചു സ്നേഹത്തിന്റെ ആത്മാവിൽ അടുത്തുചെന്നു കർത്താവു അവനെ അനുഗ്രഹിച്ചു. നിങ്ങൾ കർത്താവിനെ സ്നേഹിക്കുന്നുവോ എന്നു ചോദിച്ചു. കർത്താവിനെ സ്നേഹിക്കുന്നതുകൊണ്ടു അനുഭവമുണ്ടോ സർവ്വഇടപാടുകളിലും നമുക്കു ഈ അനുഭവത്തിൽ പ്രവേശിക്കാം. ദിനംപ്രതി അവൻ നമ്മിൽ വസിക്കാൻ ഹൃദയം തുറന്നുകൊടുക്കാം. ആത്മാക്കളുടെ രക്ഷക്ക് അവനെ നമുക്ക് അനുഭവപ്പെടുന്നതിന് നമുക്ക് പ്രാർത്ഥിക്കാം.

സി. പി. എം. എം. പ്രസ്സ്, കോഴഞ്ചേരി

നമ്പർ 6.

# മാരാമൺ കൺവൻഷൻ
# പ്രസംഗങ്ങൾ.

---

ബുധൻ 10 മണി പൊതുയോഗം.

പ്രാസംഗികൻ, ഡാക്ടർ സ്റ്റാൻലിജോൺസ് എം. എ.

പരിഭാഷകൻ

റവ: വി. പി. മാമ്മൻ ബി. എ.

പ്രസാധകൻ,

എം. എം. മാമ്മൻ.

ഇന്നു രാവിലെ ദൈവം നമ്മളോടു സംസാരിക്കുന്നതിനായി തല വണക്കി നമുക്കു പ്രാർത്ഥിക്കാം.

പ്രസംഗവാക്യം എഫേസി: 2. 11—16.

പതിനഞ്ചാം വാക്യത്തിലുള്ള ഒരു ഭാഗം പ്രസംഗവിഷയമായി എടുക്കണമെന്നു ഞാൻ വിചാരിക്കുന്നു. സമാധാനം ഉണ്ടാക്കികൊണ്ട് ഇരുപക്ഷത്തെയും തമ്മിൽ ഒരു പൊതുമനുഷ്യനാക്കി സൃഷ്ടിക്കാമെന്നുള്ള ഭാഗമാണ്. മലയാളത്തിൽ ഉള്ള പരിഭാഷയിൽനിന്ന് അല്പം വ്യത്യാസപ്പെട്ടതാണ്. ഈ അടുത്തകാലത്തു ഒരു മഹാൻ സ്വന്തമായി തർജിമ ചെയ്തിട്ടുള്ളതാണു ആ ഭാഗം. അതിനെഅടിസ്ഥാനപ്പെടുത്തി ഞാൻ നിങ്ങളോട് സംസാരിക്കാൻ ആഗ്രഹിക്കുന്നു. ആ ഭാഗം എങ്ങനെയുള്ളതാണെന്നു ഞാൻ നിങ്ങളോടു പറഞ്ഞുകൊള്ളട്ടെ.

ഇരുപക്ഷത്തെ തമ്മിൽ ഒരു പൊതു മനുഷ്യനായി സൃഷ്ടിച്ചുകൊണ്ടു സമാധാനം ഉണ്ടാക്കി. നാം

ഇവിടെ വന്ന ഒന്നാമത്തെ ദിവസം തന്നെ ഇക്കാലത്തു് അറിയേണ്ട ആവശ്യമുള്ള വിഷയങ്ങളിൽ പ്രധാനപ്പെട്ടതു് എന്തെന്ന ചോദിക്കുക ഉണ്ടായി. അതിനഞ്ചു തരത്തിലുള്ള ഉത്തരങ്ങൾ കിട്ടി. ഒന്നാമത്തേതു നമുക്കു സമാധാനം ഉണ്ടാകുന്നതിനെ സംബന്ധിച്ചാണു്. ഇവിടെ കൂടിയിരിക്കുന്ന സമൂഹത്തിൻെറ ഹൃദയത്തിൽനിന്നു പൊങ്ങിവന്നതു് സമാധാനത്തിനുള്ള വാഞ്ചയായിരുന്നു. ഈ ആവശ്യം എങ്ങനെ നിറവേററണം എന്നുള്ളതിനെപ്പററി ഇന്നു രാവിലെ നിങ്ങളോടു സംസാരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു, എന്തുകൊണ്ടെന്നാൽ സമാധാനം പോലെ ഇന്നു ലോകത്തിൽ അത്യാവശ്യമായിട്ടുള്ള വേറൊരു സംഗതിയും ഇല്ല. എന്നാൽ യഥാൎത്ഥമായ സമാധാനം തകൎന്നുപോകുന്ന ഒരു അടിസ്ഥാനത്തിന്മേലുള്ളതല്ല. സാക്ഷാൽ സമാധാനം യഥാൎത്ഥമായ സംഗതിയിൽ അടിസ്ഥാനം ഉള്ളതാണു്.

മനുഷ്യവൎഗ്ഗത്തിൻെറ സ്ഥിതിഗതികൾ ആലോചിച്ചാൽ നാലു മുഖ്യ വൈപരീത്യങ്ങൾ കണ്ടുപിടിക്കാൻ സാധിക്കും. ഒന്നാമതായിട്ടു് മനുഷ്യൻ തന്നോടുതന്നെ വിപരീതമായിട്ടു പെരുമാറുന്നതു കാണാം. അതായതു് ഒരുവനിൽതന്നെ അവനു് സമാധാനം ഇല്ലെന്നാണു് മനുഷ്യഹൃദയമാകുന്ന കുടുംബം അവനിൽതന്നെ ഛിദ്രിച്ചിരിക്കുന്നു. ഒന്നാമതായിട്ടു് തന്നോടുതന്നെയുള്ള വൈപരീത്യമാണു് മനുഷ്യനിൽ കാണുന്നതു്. രണ്ടാമതായിട്ടു് സാമൂഹ്യമായിട്ടുള്ള വൈപരീത്യം കാണുന്നു. ഇതു് മനുഷ്യനും മനുഷ്യനും തമ്മിൽ ഉള്ള വിപരീതബുദ്ധിയാകുന്നു. തമ്മിൽതമ്മിൽ യോജിച്ചു ജീവിക്കുന്നതു് എങ്ങിനെ എന്നു് അറിഞ്ഞുകൂടാ. നാം ഇന്നുവരെ യഥാൎത്ഥ സാഹോദൎയ്യത്തിലേക്കു എത്തിയിട്ടില്ലാ. മൂന്നാമതായിട്ടു് നമ്മുടെ ചുററുപാടിനോടുള്ള വൈപരീത്യം ആണു്. അഖിലാണ്ഡത്തോടുള്ള വിപരീതഭാവമാണു്. നാം നമ്മുടെ സ്വൎഗ്ഗസ്ഥപിതാവിനോടു പിണങ്ങിപ്പിരിഞ്ഞു് ദൂരദേശത്തു് പോയതിനാൽ ആ ദേശത്തു ക്ഷാമം ഉണ്ടായി കഷ്ടപ്പെടുകയാണു് ചെയ്യുന്നതു് ദൈവത്തോടു യോജിച്ചു പ്രവൎത്തിക്കേണ്ട ആവശ്യമുള്ള ആ പ്രകൃതിതന്നെ നമുക്കു് ആവശ്യമുള്ള സാധനങ്ങൾ

തരുന്നതാണ്. മനുഷ്യൻ അവൻെറ ചുററുപാടുള്ള പ്രകൃതിയോടു വിപരീതമായി ജീവിക്കുന്നു. നാലമതായിട്ട് മനുഷ്യനും ദൈവവും ആയിട്ടുള്ള വൈപരീത്യമാണ്. ദൈവത്തോടുള്ള കൂട്ടായ്മ സാധിക്കുന്നില്ലാ. മനുഷ്യൻെറ ഹൃദയത്തിൽ ദൈവത്തോടുള്ള കൂട്ടായ്മയെ സംബന്ധിച്ച് ഗാഢമായ വാഞ്ഛ ഉണ്ടു. അതുകൊണ്ട് 4 വിധത്തിൽ മനുഷ്യന് യഥാർത്ഥസമാധാനം ഉണ്ടാകുന്നില്ലാ. അവനോടുതന്നെ അവൻെറ അന്തരംഗത്തിൽ സമാധാനം ഇല്ലാ. അവൻെറ സഹോദരനായ മനുഷ്യനോടു സമാധാനം ഇല്ലാ. പ്രകൃതിയോടും സമാധാനം ഇല്ലാ. ദൈവത്തോട് നിരപ്പില്ലാതെ സമാധാനഭംഗമായി ജീവിക്കുന്നു. മനുഷ്യജീവിതത്തിൽ സമാധാനത്തിനുള്ള വല്ലതും ഉണ്ടെങ്കിൽ അതാണ് അനുഗ്രഹം. നാലു തരത്തിലുള്ള വൈപരീത്യാവസ്ഥയിൽ മനുഷ്യനു യഥാർത്ഥസമാധാനം ലഭിക്കുന്നതു എങ്ങനെ? അവൻെറ രണ്ടു വരങ്ങൾ ആയിട്ടു അതിനെപ്പററി ആലോചിക്കാം. നമുക്കു നമ്മുടെ സഹോദരങ്ങളുമായിട്ടുള്ള വിപരീത മനസ്ഥിതി. രണ്ടാമതായിട്ടു നമുക്ക് നമ്മോടുള്ള വൈപരീത്യം. മൂന്നാമതായി ദൈവത്തോടുള്ള നമ്മുടെ വൈപരീത്യമനോഭാവം. ഈ മൂന്നു വിധത്തിലും നമുക്കു ഈ സംഗതിയെക്കുറിച്ച് ആലോചിക്കാം.

ഒന്നാമതായിട്ടു നമ്മുടെ സഹോദരന്മായിട്ടുള്ള വിപരീത മനസ്ഥിതി. ഇവിടെ ഇപ്പോൾ വായിച്ച ഭാഗത്തു പൌലൂസ് പറയുന്നതു ഇങ്ങനെയുള്ള ഒരു വൈരീത്യമനസ്ഥിയെപ്പററിയാണ്. യഹൂദനും പുറജാതിയും തമ്മിലുള്ള ഒരു മൽപിടുത്തം യഹൂദന്മാർ പുറജാതിക്കാരെ നിന്ദിക്കുന്നു. പുറജാതിക്കാർ യഹൂദന്മാരേയും നിന്ദിക്കുന്നു. ഇന്ന് ജർമ്മനിയിൽ നടക്കുന്ന വടംപിടിത്തം ദീർഘശതാബ്ദങ്ങളായി നടന്നുകൊണ്ടിരിക്കുന്നതാണ്. യഹൂദനും പുറജാതിയുമായുള്ള മൻപിടുത്തമാണ് ഇപ്പോഴും കാണുന്നതു്. പൌലൂസ് ഈ സ്ഥിതി എങ്ങനെ ശരിപ്പെടുത്താമെന്ന് ആലോചിക്കുന്നു നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്ന വിധത്തിൽ അതിനു പരിഹാരമുണ്ടാക്കാമെന്ന് അപ്പോസ്തലൻ പറയുന്നു. അതു അസാധാരണമായ ഒരു മാർഗ്ഗമാണ്. അപ്പോസ്തലൻ പറഞ്ഞതായിട്ടുള്ള ഈ

മാൎഗ്ഗം എന്താണ്. മനുഷ്യൻ യഥാർത്ഥമായി മനസ്സിലാക്കാനുള്ളത് മനുഷ്യനു തന്നോടു തന്നെയുള്ളതാണ്. പിന്നീട് സഹോദരനോടും ദൈവത്തോടും സമാധാനമായി ജീവിക്കുവാൻ കഴിയുന്നതാണ്. അതിനാൽ മൂന്നു വിധത്തിൽ സമാധാനം ഉണ്ടാകാം

ഒന്നാമത്തെ മാൎഗ്ഗം യഹൂദനും പുറജാതിയും അല്ലെങ്കിൽ പുറജാതിയും യഹൂദനും യഥാർത്ഥമായി കാണണമെന്നുള്ളതാണ് ഒരുത്തൻ മീതെ, മററവൻ അടിയിൽ. ഒരുത്തൻ തന്റെ ശക്തിനിമിത്തം മററവനോടു സമാധാനത്തിൽ പോകാൻ ഇന്ന വിധത്തിൽ പോകണമെന്ന് ആജ്ഞാപിക്കുന്നു. അത് സമാധാനമുണ്ടാക്കുന്ന ഒരു മാൎഗ്ഗമാണ്. രണ്ടു കൂട്ടർതമ്മിൽ മുഷ്ടിയുദ്ധം ചെയ്തിട്ട് അടിപെടുത്തുന്നതാണു മററ് ഒരു മാർഗ്ഗം. എന്നാൽ യഥാൎത്ഥസമാധാനം ഉണ്ടാകുന്നില്ല. എന്തെന്നാൽ ഈ അടിപെട്ടവന്റെ ഹൃദയസ്ഥിതിയോ വിപരീതസ്ഥിതിയിലാണ് ഇരിക്കുന്നതു്. അതുകൊണ്ടു് അവനു തക്കം വരുന്നതിനായി കാത്തിരിക്കും നീ ഇന്നു എന്നെ അടിപെടുത്തിയല്ലോ. ഇനിയും ഒരവസരത്തിൽ നിന്നെ ഞാൻ അടിമപെടുത്തിയേക്കാം. ഈ വിധത്തിലുള്ള സമാധാനം ശരിയല്ല എന്തെന്നാൽ ഈ വിധത്തിലുള്ള സമാധാനം ഭാവിയിൽ ഒരു പോരാട്ടത്തിന് അടിസ്ഥാനം ഇടുകയാണ്. അതു് ഒരു വലിയ കൊടുങ്കാററു അടിക്കുന്നതിനു മുൻപിലുള്ള ശാന്തതയാണ്.

രണ്ടാമത്തെ മാൎഗ്ഗം കേവലം സങ്കരമായി കൂട്ടിക്കുഴച്ചുള്ള ഒരു തീരുമാനമാണ്. 2 വശത്തെ സംഗതികൾ എല്ലാം കൂടെ കൂട്ടിക്കുഴച്ചു ഒരു സമാധാനമുണ്ടാക്കാൻ ശ്രമിക്കുന്നു. ഇതു പക്ഷെ ഒന്നാമത്തെ മാൎഗ്ഗത്തേക്കാൾ നന്നായിരിക്കും എങ്കിലും ഇതും സ്ഥിരമായ ഒരു സമാധാനമല്ല. തൽക്കാലത്തേക്കുള്ള ഒരു സന്ധിമാത്രമാണ്. എന്തെന്നാൽ ഇരുപക്ഷവും തൽക്കാലത്തേക്കു യോജിപ്പോടുകൂടി പോകുന്നെങ്കിലും രണ്ടുപേരും പിടിക്കുന്ന കാര്യങ്ങൾ അവരവരുടെ ഹൃയാന്തർഭാഗത്തു കിടക്കുന്നു രണ്ടുപേരും പിടിക്കുന്ന സംഗതികൾ എപ്പോൾ ഏതുവിധത്തിൽ സാധിക്കാമെന്നു വിചാരിച്ചു് പ്രവത്തിക്കുന്നു.

യൂറോപ്പിനുള്ള തല്ക്കാല സമാധാനം യുദ്ധസാമിഗ്രികൾ ശരിപ്പെടുത്തുന്നതിവേണ്ടി തമ്മിൽ തമ്മിൽ ഉണ്ടാക്കിയിരിക്കുന്ന ഒരു സന്ധിയാണ്. അവിടെ സ്ഥിരമായ ഒരു സന്ധിയില്ല. തൽക്കാലത്തേക്ക് ഒരു സന്ധി ഉണ്ടാക്കിയെന്നുമാത്രം. അതുകൊണ്ടു സകല ജനങ്ങൾക്കും ഉണ്ടാകാവുന്ന ആപൽപ്രശ്നത്തിനു പരിഹാരം ഉണ്ടായിട്ടില്ല. പൌലൂസ് അപ്പോസ്തോലൻ പറയുന്നതു് മൂന്നാമതു ഒരു മാർഗ്ഗമാണ് അപ്പോസ്തോലൻ ഉപദേശിക്കുന്ന മാർഗ്ഗം വിപരീതാഭിപ്രായം ഉള്ള ഇരുവരെയും ഒരു പുതിയ മനുഷ്യനാക്കിത്തീർത്തു സംയോജിപ്പിക്കുകയെന്നാകുന്നു. ആ പുതിയമാർഗ്ഗം അടിച്ചമർത്തുകയല്ല, സകരമായിട്ടുള്ളതല്ല, സംയോജിപ്പോടുകൂടിയതാകുന്നു. ഇരുപക്ഷവും മാനസാന്തരപ്പെട്ട് പുതിയമനുഷ്യൻ ആകുന്നതുകൊണ്ട് ഉണ്ടാകുന്നതാണ്. ഈ മൂന്നുവിഷയങ്ങൾ എടുത്തിട്ടു ചില ദൃഷ്ടാന്തങ്ങൾകൊണ്ട് മനസ്സിലാക്കാൻ ശ്രമിക്കാം. ഒന്നാമത്തെ സമാധാനം ഒരുത്തൻ മററവനെ താഴെതള്ളിയിട്ട് അവൻെറ കഴുത്തിൽ അമർത്തിപ്പിടിച്ചുകൊണ്ടു നില്ക്കുന്നു. രണ്ടാമതു അപ്പുറവും ഇപ്പുറവും ഒരു വിധത്തിൽ യോജിപ്പിച്ചു ഒരു തല്ക്കാലസന്ധിയുണ്ടാക്കുകമാത്രമാണ്. മൂന്നാമത്തേതോ ഓരോരുത്തരും അവരവർ നില്ക്കുന്നിടത്തുനിന്നും മുമ്പോട്ടു കയറിനില്ക്കുകയെന്നുള്ളതാണ്. അതുകൊണ്ടു സഹോദരന്മാരായിട്ടു അടുക്കുന്നു. അവരുടെ യഥാർത്ഥാവസ്ഥ മാറിത്തന്നെയിരിക്കുന്നു. രണ്ടുകൂട്ടരും വ്യത്യാസപ്പെട്ടവരാകുന്നു. ഇതുരണ്ടും കൂടെ കൂട്ടി ഒരു പുതിയ മനുഷ്യനായി രൂപീകരിക്കപ്പെടുന്നു. ഈ പുതിയ മനുഷ്യനെ സംബന്ധിച്ച് സമാധാനമുണ്ടാകുന്നു. അതു വളരെ ശ്രേയസ്കരമായ ഒരു സമാധാനമാണ്. ലോകത്തിൽ യഥാർത്ഥ സമാധാനം സ്ഥാപിതമാക്കുന്നതിലേക്കുള്ള ഏകമാർഗ്ഗം ഇതുമാത്രമാണെന്നാണു എൻെറ വിശ്വാസം.

ഒന്നാമത്തെ മാർഗ്ഗത്തിൽകൂടി ശ്രമിക്കുന്നവർ ഒരുകാലത്തും സമാധാനം കണ്ടെത്തുകയില്ല. രണ്ടാമത്തെ മാർഗ്ഗവും സമാധാനം സമ്പാദിക്കാൻ സാദ്ധ്യമല്ല. ഇരുകൂട്ടരും ഒരുപോലെ ഒരടി മുമ്പോട്ടു വയ്ക്കണം ഒരുത്തൻ മററവൻെറ നേരെ അടുത്തുചെല്ലണം. ഇങ്ങനെ ഇരുകൂട്ടരും കൂടി സംയോജിക്ക

ണം. ഇതിൻെറ ഫലമായിട്ട ഒരു പുതിയ മനുഷ്യൻ ഉണ്ടാകുന്നു. അങ്ങനെ സമാധാനം സ്ഥാപിക്കുന്നു. ഇരുകൂട്ടരുടേയും ഏകാഭിപ്രായമായിട്ടുള്ള സമാധാനമാണു് സാക്ഷാൽ സമാധാനം ഇങ്ങനെ ഒരു സമാധാനമുണ്ടാകാതെ സ്ഥിരമായ സമാധാനം ഉണ്ടാകാൻ സാദ്ധ്യമല്ല. ഇങ്ങനെ നാം ലോകത്തിൽ മുഷ്ടിയുദ്ധവും പോരാട്ടവും ഉണ്ടാക്കുന്ന ചില കാര്യങ്ങളെപ്പററി പറയാം. മാർഗ്ഗസംബന്ധമായ വിപരീതബുദ്ധിയെപ്പററി നോക്കാം നിങ്ങളുടെ സഭയിലാകട്ടെ മററതെങ്കിലും സഭകളിലാകട്ടെ ഉള്ള വിപരീതമനസ്ഥിതിയേപ്പററി ആലോചിക്കാം ആത്മീയകാര്യങ്ങളിൽ ഉപദേശസംബന്ധമായി യാഥാസ്ഥികന്മാരും അല്ലെങ്കിൽ അക്ഷരാൎത്ഥംമാത്രം നോക്കുന്നവരും വിമർശനബുദ്ധിയുള്ളവരും തമ്മിൽ വടംവലിട്ടത്തം ഉണ്ടാകുന്നു ഈ രണ്ടു് അഭിപ്രായക്കാൎക്കുംതമ്മിൽ യോജിക്കാൻ ചില മാർഗ്ഗങ്ങളുണ്ടു്. യാഥാസ്ഥികന്മാർ പറയുന്നതു് ക്രിസ്തുവിൻെറ സുവിശേഷത്തിൽ വിശ്വസിക്ക, യേശുക്രിസ്തുവിൻെറ പാപപരിഹാരത്തിൽ വിശ്വസിക്കുക, അവൻ മരിച്ചവരിൽ നിന്നും ഉയിർത്തെഴുന്നേററു എന്നും വിശ്വസിക്കുക എന്നാണു്. ദൈവനിശ്വാസമണു് തിരുവചനമെന്നു വിശ്വസിക്ക. ഇതാണു് യാഥാസ്ഥികന്മാരുടെ വാദം. എന്നാൽ വിമർശകർ ഇങ്ങനെ പറയുന്നു, എൻെറ മനസ്സു തുറന്നു വച്ചിരിക്കുന്നു. ഏതാണു് സത്യം എന്നു കണ്ടാൽ അതു വിശ്വസിക്കാൻ തയ്യാറാണു്. മാനസീകമായിട്ട അടിമത്തം കൂടാതെ സ്വതന്ത്രനാകാൻ ഞാൻ ആഗ്രഹിക്കുന്നു. അതുകൊണ്ടു സത്യം എന്നെ യഥാസ്ഥാനത്തേക്കു നയിക്കാൻ ശക്തി ഉള്ളതായി ഭവിക്കും. എന്നാൽ യാഥാസ്ഥികന്മാർ ആധുനികന്മാരുടെ മനസ്ഥിതി മനസ്സിലാക്കേണ്ടതാണു്. അവർ ക്രിസ്തു ദൈവത്തിൻെറ പുത്രൻ എന്നു വിശ്വസിക്കുന്നു. ക്രിസ്തു മരിച്ചവരിൽനിന്നും ഉയർത്തെഴുനേററു എന്നും വിശ്വസിക്കുന്നു. തിരുവചനം ദേവൻെറ പരിശുദ്ധാത്മാവിൻെറ നിശ്വസനം ആണെന്നും വിശ്വസിക്കുന്ന രണ്ടുകൂട്ടരും രണ്ടുസ്ഥാനത്തു നോക്കുന്നു എന്നു മാത്രമേയുള്ളൂ.

ഒരുവൻ വിശ്വസിക്ക എന്നുള്ള ഏക സംഗതി കണ്ണടച്ചുകൊണ്ടു വിശ്വസിക്കുന്നു. മററവനൊ അവൻെറ മനസ്സു്

ഏതു സംഗതിയും വിമർശിച്ചു സ്വീകരിക്കാൻ സന്നദ്ധനാണ് ഈ നിലയിൽ പോയാൽ എവിടെയാണ് അതിൻെറ അന്തം എന്നു മുൻകൂട്ടി പറയാൻ നിവൃത്തിയില്ല. ചിലപ്പോൾ ഈ ആയുസ്സിൽ ക്രിസ്തു ദൈവത്തിൻെറ പുത്രനോ എന്നുള്ള സംഗതി ആലോചനാവിഷയം ആയേക്കാം. ഉൽപതിഷ്ണുക്കൾ ഏതെങ്കിലും ഒരു പ്രത്യേക സംഗതി സാധിക്കണം എന്നുള്ള ഉദ്ദേശത്തോടുകൂടി പ്രവർത്തിക്കുന്നു.

ഏതെങ്കിലും ഒരു സംഗതിക്കു തീരുമാനം ഉണ്ടാക്കാൻ മൂന്നു മാർഗ്ഗങ്ങൾ ഉണ്ട്. ഒന്ന് ഒരുത്തൻ മററവനെ അടിപ്പെടുത്തുക എന്നുള്ളതാണ്. ഒന്നു മററവനോടു ചില വ്യവസ്ഥകൾ ആജ്ഞാപിക്കയാണ് രണ്ടാമത്തെ മാർഗ്ഗം. രണ്ടു പേർ കൂടിനിന്നിട്ടു എന്തിനു അതിനെ സംബന്ധിച്ചു നാം വഴക്കടിക്കുന്നു അവിടവിടെ നില്ക്കണം എന്നു പറകയാണ്. എന്നാൽ മൂന്നാമതു ഈ ഇരുകൂട്ടരും ഒരു പൊതുമനുഷ്യനെ സൃഷ്ടിക്ക എന്നുള്ളതാണ്. ഈ പുതു മനുഷ്യൻ യഥാർത്ഥമായ ഒരു ക്രിസ്ത്യാനിയായിരിക്കണം. അവൻ വെറും അക്ഷരാർത്ഥവാദത്തിൽനിന്നു വ്യത്യസ്ഥപ്പെട്ടവനായിരിക്കണം. ഈ യഥാസ്ഥികൻെറ സമാധാനം ആധുനികനും ആധുനികൻെറ സ്വീകാര്യമായ സമാധാനം യാഥാസ്ഥികരും സ്വീകരിക്കണം. രണ്ടും കൂടി ഒരു പുതിയമനുഷ്യനാകണം. അവൻ സ്വവിശേഷവിഹിതമായ കാര്യങ്ങൾ മുറുകെ പിടിക്കണം. ആ സമയത്തുതന്നെ സത്യത്തിൻെറ പുതിയവശം കാണാൻ ശ്രമിച്ചുകൊണ്ടിരിക്കും. അവൻ യഥാർത്ഥമായി സ്വതന്ത്രനാകാനുള്ള സത്യത്തെപ്പററി ഭയമില്ല. രണ്ടുകൂട്ടരും അവരവർ പിടിച്ചതാണ് സത്യം എന്നു മക്കടമുഷ്ടി പിടിക്കുന്നില്ല. സത്യം ക്രിസ്തുവിൽ സ്ഥിതി ചെയ്യുന്നു. അവൻ ആണ് സത്യത്തിൻെറ ജഡീക കാരണം. സത്യത്തെക്കുറിച്ചു യഥാർത്ഥത്തിൽ നാം അറിയേണ്ടതാണ്. ആ സത്യം നാം യഥാർത്ഥമായിട്ടു ഗ്രഹിക്കുന്നില്ല. ക്രിസ്തുവാണ് ആ സത്യം. അവൻ ഇരുവശക്കാരുടെയും അടുത്തു നില്ക്കുന്നു. ഇരുവശക്കാരും അവരവർ മുറുകെ പിടിച്ചതിൽ നിന്നു മുമ്പോട്ടു മാറുന്നു. യാഥാസ്ഥികന്മാർ അടിപെടുന്നില്ല. ഉൽപതിഷ്ണുക്കളും അടിപെടുന്നില്ല ആധുനികന്മാർ അക്ഷരാർത്ഥ

വാദക്കാരെ അടിപെടുത്തുന്നില്ല. ക്രിസ്തു എന്നാൽ ഇരുവരേയും അടിപെടുത്തുന്നു. ഇങ്ങനെ ഇരുക്കൂട്ടരേയും തെററിൽ നിന്നു ശരിപ്പെടുത്തുന്നു രണ്ടു കൂട്ടൎക്കും പിണഞ്ഞ തപ്പിതം അവർ സമ്മതിക്കുന്നു ക്രിസ്തു മാത്രമാണ് സത്യത്തിൻെറ സ്ഥിതി നാം അവങ്കലേക്കു അടുക്കുന്നതു തമ്മിൽതമ്മിൽ അടുക്കുകയാണ് ഈ പുതിയ മനുഷ്യനു സമാധാനം ഉണ്ടാകുന്നു. അതു കേവലം തല്ക്കാലിക സന്ധിമൂലമല്ല, പുതിയ സൃഷ്ടിയോടുകൂടെയാണ് സമാധാനമുണ്ടാകുന്നതു് വേറൊരു വിധത്തിലും സമാധാനമുണ്ടാകാൻ മാൎഗ്ഗമില്ല നാം എല്ലാവരും മാനസാന്തരപ്പെടേണ്ടിയിരിക്കുന്നു. ക്രിസ്തുവിൽ നാം പൂൎണ്ണരാകേണ്ടതാണ് ഒരു പുതിയ മനസ്ഥിതി നമുക്കു ഉണ്ടാകേണ്ടിയിരിക്കുന്നു. യഥാൎത്ഥവുമായിട്ടുള്ള ഒരു അനുതാപമാണ് നമുക്ക് ഉണ്ടാകേണ്ടതു്.

ഇനിയും നമ്മുടെ ചിന്താവിഷയമാകേണ്ടതു് തൊഴിലാളി മുതലാളി പ്രശ്നമാണു്. മുതലാളികൾ തങ്ങൾക്കു പണം ഉള്ളതുകൊണ്ടു് എല്ലാവരും തങ്ങളുടെ ആജ്ഞയനുസരിച്ചു നടക്കുന്നു എന്നു് പറയുന്നു. തൊഴിലാളി പറയുന്നു ഞാനാണു വേലചെയ്യുന്നതു്. അതുകൊണ്ടു് ഞാൻപറയുന്നതു കേൾക്കണം. ഇംങ്ങനെ ലോകം ശണ്ഠകൂടുന്നു. ഇരുവശവും ഉള്ള വാദം ശക്തിയായി നടക്കുന്നു. മുതലാളി പറയുന്നതു തൊഴിലാളി അനുസരിക്കേണം. തൊഴിലാളിയെ നിലത്തിട്ടു ചവുട്ടണമെന്നാണു മുതലാളിയുടെ ഭാവം. ഒരു മുതലാളിയുമായി ഞാൻ ഒരിക്കൽ സംസാരിച്ചു. "ഞങ്ങളുടെ ശാല മുഴവൻ അടച്ചുകളയും. അപ്പോൾ തൊഴിലാളികൾ പട്ടിണിയാകും" ഇതുനീതിയാണോ. നമ്മുടെ സമുദായത്തിൽ ചിലർ ജോലി ചെയ്യാതെ ജീവിക്കാമെന്നു വിചാരിക്കുന്നു. ചിലർ സമുദായമദ്ധ്യത്തിൽ ജോലിചെയ്യുന്നു. മുതലാളി പറയുന്നതു് തൊഴിലാളികളുടെ വയററത്തടിച്ചാലും അവരെ നല്ലപാഠം പഠിപ്പിക്കണമെന്നാണ്. തൊഴിലാളികൾ പറയുന്നതു് മുതലാളിയെ കീഴ്പെടുത്തണമെന്നാണു. ഇരുകൂട്ടരും അവസാനം കാണ്മാൻ പോരുനടത്തുന്നു. ഇതവസാനിപ്പിക്കാൻ മുതലാളി പറയുന്ന മാൎഗ്ഗങ്ങൾ കൂട്ടിക്കുഴച്ചതാണ് നിങ്ങൾക്കു ഇന്നത

രത്തിൽ ക്രൂലിതരാം, ആദായത്തിൽ ഒരംശം തരാം ഇങ്ങനെ അവസാനം വരുത്താൻ പാടില്ല ഇതു അതിഭയങ്കരമായ കൊടുങ്കാററിൻെറ മുമ്പിൽ ഉള്ള ഒരുശാന്തതയാണ് ഇന്നത്തെ തൊഴിലാളികളുടെ സമ്പ്രദായംനോക്കിയാൽ ഈ വിധം അവസാനിച്ചുകൂടാ. , മുതലാളിയുടെ സ്ഥിതിയും അഭിപ്രായവും മാറേണ്ടതാണ. രണ്ടുകൂട്ടരും ഇപ്പോഴത്തെ നിലവിട്ടു ഭേദപ്പെട്ടു യോജിച്ചു അടുത്തുവരണം. അങ്ങനെയായാൽ എന്തുസംഭവിക്കും. രണ്ടിൽനിന്നും ഒരു പുതിയ മനുഷ്യൻ ഉത്ഭവിക്കും. ഈ പുതിയമനുഷ്യൻ മത്സരിയായ പഴയ മനുഷ്യനല്ല. സഹകരണബുദ്ധിയോടുകൂടി സംഗതികൾ തീരുമാനിക്കണം. ചിലർ ഈ പ്രസ്ഥാനത്തിലേക്ക ധനശക്തിയും ശരീരശക്തിയും പ്രയോഗിക്കും. ചിലർ ധനം വിനിയോഗിക്കും. ഇരുകൂട്ടരും ഒരുപോലെ ആദായം അനുഭവിക്കും. എല്ലാവരും മാനസാന്തരപ്പെട്ടു സഹകരിക്കുന്നതിനൊരുങ്ങണം. ഇവരിൽനിന്നും പുതിയ മനുഷ്യൻ ഉണ്ടാകേണ്ടതാണ്. പുതിയ മനുഷ്യൻ സമാധാനം സ്ഥാപിക്കുന്നു.

അടുത്തതായി ചിന്തിക്കാനുള്ളതു് പൗരസ്ത്യരും പാശ്ചാത്യരും തമ്മിലുള്ള വടംവലിയുടെത്തെപ്പററിയാണ്. ഇരുകൂട്ടരും തമ്മിൽ ഒരു ബന്ധമുണ്ടാകാൻ പാശ്ചാത്യർ ആഗ്രഹിക്കുന്നു. പാശ്ചാത്യർ യുദ്ധത്തിൽ പൗരസ്ത്യരെ ജയിക്കാൻ കാരണം അവരുടെ നാഗരികത്വവും യുദ്ധസാമഗ്രികളുമാണ് അവർ പറയുന്നതു് നിങ്ങളെ കീഴ്പെടുത്താൻ ഞങ്ങൾക്ക അവകാശമുണ്ടെന്നാണ്. ഈ മൽപിടുത്തം കുറച്ചുനാളുകളായി നടന്നുകൊണ്ടിരിക്കുകയാണ്. വേറൊരുരൂപത്തിൽ ഇപ്പോൾ പ്രത്യക്ഷപ്പെട്ടുതുടങ്ങിയിരിക്കുന്നു. പൗരസ്ത്യരാജ്യമായ ജപ്പാൻ പറയുന്നതു ഞങ്ങൾക്കും സാമഗ്രികൾ ഉണ്ടെന്നാണ്. അതുകൊണ്ട് ലോകത്തെ ഞങ്ങൾ ജയിക്കും. ഒന്നാമതു ഏഷ്യ കൈവശപ്പെടുത്തും. പിന്നീടു ആവശ്യപ്പെടുന്ന എല്ലാ രാജ്യങ്ങളും എടുക്കും.

എൻെറ ഒരു സ്നേഹിതൻ കുറച്ചുമുമ്പു ജപ്പാനിൽ പോയിരുന്നു. അപ്പോൾ ജപ്പാൻകാരിൽ ഒരുവൻ ഭൂലോകം മുഴുവൻ പിടിച്ചടക്കാൻ അവർ സ്വീകരിച്ചിരിക്കുന്ന നയം എ

റെന്നു പറകയുണ്ടായി. 5 വർഷംകൊണ്ടു ചൈനായുടെ വടക്കൻ പ്രദേശം കൈവശപ്പെടുത്തും. പിന്നീടു 5 വർഷം കൊണ്ടു തെക്കെ ഭാഗം കൈവശപ്പെടുത്തും. ഇരുപത്തിയഞ്ചു വർഷംകൊണ്ട് ഇൻഡ്യയും കൈവശപ്പെടുത്തും. ഏഷ്യാ ഏഷ്യാക്കാൎക്ക് എന്നാണു അവർ പറയുന്നതു. ഏഷ്യാക്കാരിൽ നായകത്വം വഹിക്കുന്നത് ജപ്പാൻകാരായിരിക്കും. അതിനായിട്ടാണു് അവരെ നിയമിച്ചിരിക്കുന്നതെന്നാണു് ജപ്പാൻകാരുടെ വിശ്വാസം. ഓരോരുത്തരും യുദ്ധസാമഗ്രികൾ ശേഖരിക്കുന്നു. ഈ അവസരത്തിലും സമാധാനത്തിനു മൂന്നു മാൎഗ്ഗങ്ങളുണ്ട്. പാശ്ചാത്യർ പൌരസ്ത്യരെ ജയിക്കുന്നില്ലെങ്കിൽ പൌരസ്ത്യർ പാശ്ചാത്യരെ കീഴടക്കും. അവിടെ യഥാൎത്ഥസമാധാനം സാദ്ധ്യമല്ല, എന്തെന്നാൽ കീഴ്പ്പെട്ടവർ ആ അവസ്ഥ ഭേദപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരിക്കും. അതുകൊണ്ടു് തോററവനും ജയിച്ചവനും തമ്മിൽ സമാധാനം സ്ഥാപിക്കാൻ സാദ്ധ്യമല്ല. രണ്ടാമത്തെ വഴി സങ്കടകരമായ സ്ഥിതിയാണു്. പൌരസ്ത്യർ ചില സ്ഥലങ്ങൾ കൈവശം വെച്ചു കൊള്ളട്ടെ. പാശ്ചാത്യരും ചിലതെല്ലാം കൈവശം വെച്ചു കൊള്ളട്ടെ. ഇങ്ങനെ തല്ക്കാല സമാധാനം ഉണ്ടാക്കുന്നു. ഇ പ്രകാരവും സമാധാനം സാദ്ധ്യമല്ല. ഇതു അസൂയാജന്യമായ അവസ്ഥയാണു്. ഇതിനും അടിസ്ഥാനവും ഉറവും ഇല്ല. പൌരസ്ത്യർ പാശ്ചാത്യരെ കീഴടക്കുവാനും പാശ്ചാത്യർ പൌരസ്ത്യരെ ജയിക്കുവാനും ഞാൻ ആഗ്രഹിക്കുന്നില്ല. തല്ക്കാലം സമാധാനം മാത്രം പോരാ. രണ്ടിൽനിന്നും ഒരു പുതിയ മനുഷ്യൻ രൂപാന്തരപ്പെടേണ്ടതിനു ശ്രമിക്കേണ്ടതാണു്.

പൌരസ്ത്യരും പാശ്ചാത്യരും തമ്മിൽ അടുക്കണം ഇരുകൂട്ടരും അല്പാല്പം ഭേദപ്പെടണം. നീതിയും സഹകരണവും സംജാതമായി ഇരുകൂട്ടരും മുമ്പോട്ടു വരണം മത്സരംവിട്ടു സഹകരിക്കേണ്ടതാണു് അങ്ങനെ പുതിയ മനുഷ്യൻ രൂപാന്തരപ്പെടണം അവൻ പഴയ മനുഷ്യനായിരിക്കാൻ പാടില്ല. ശ്രേഷ്ഠപുരുഷനാകേണ്ടതാണു് പാശ്ചാത്യനു് പൌരസ്ത്യനെകൊണ്ടും പൌരസ്ത്യനു് പാശ്ചാത്യനെകൊണ്ടും ആവശ്യമുണ്ടു്.

ഇങ്ങനെ ഒരു പുതിയ മനുഷ്യനെ സൃഷ്ടിക്കുന്നതിന്ന് നമ്മുടെ ക്രിസ്തുവിന്ന് കഴിയും അതിന്നു ക്രിസ്തുസന്നിധാനമാണ്. അങ്ങനെ ഒരു മനുഷ്യൻ ഉണ്ടാകാൻ തുടങ്ങുന്നതായി ഞാൻ കാണുകയും ചെയ്യുന്നു. ക്രിസ്തുവിലായവർക്ക് പൌരസ്ത്യ പാശ്ചാത്യർക്കുള്ള സൽഗുണം കാണുവാൻ സാധിക്കും. ഇങ്ങനെ അവരവരുടെ നാഗരികത്വം മററുള്ളവർ കാണും. 32 വർഷങ്ങൾക്കു മുൻപ് ഞാൻ ഇൻഡ്യയിൽ വന്നതു് ഇൻഡ്യയെ വല്ലതും പഠിപ്പിക്കാനാണ്. ഇൻഡ്യയിൽ നിന്നും ഒന്നും പഠിക്കുവാൻ ഇല്ലെന്നായിരുന്നു എന്റെ അന്നത്തെ വിചാരം കാലാന്തരത്തിൽ പൌരസ്ത്യരുമായുള്ള സംബന്ധത്തിൽ എനിക്ക് അനേക കാര്യങ്ങൾ പഠിക്കുവാനുണ്ടെന്ന് മനസ്സിലായി. ഇൻഡ്യാക്കാരെ പഠിപ്പിക്കാൻ വന്നെങ്കിലും എന്റെ അനുഭവം അതല്ലായിരുന്നു. ക്രിസ്തീയ ലോകത്തിന്ന് ആവശ്യമായ ചില ദൂതുകൾ ഉണ്ടു്. ആ ദൂതുകൾ എന്റെ കൈയ്യിൽ ഉള്ളതുകൊണ്ടു ഇനിയും ഒന്നും കാണുകയില്ലെന്ന് വരുന്നതല്ലല്ലോ. ക്രിസ്തുതന്നെയാണ് എന്റെ ദൂതു് ക്രിസ്തുവിന്റെ ദൂതു് പരിപൂർണ്ണമാണ്. ക്രിസ്തുവിനെപ്പററി ഞാൻ അറിഞ്ഞിരിക്കുന്നതു് പരിപൂർണ്ണജ്ഞാനമല്ല പൌരസ്ത്യരായ നിങ്ങളുടെ സമീപത്തിരുന്ന് ക്രിസ്തുവിനെക്കുറിച്ചു് ധാരാളം പഠിക്കുന്നതിനായിട്ടുണ്ടു്. ക്രിസ്തുവിനെപ്പററി ഞാൻ പഠിച്ചിട്ടുള്ളതു് നിങ്ങൾക്ക് പറഞ്ഞുതരാം. അങ്ങനെ സമാധാനമുണ്ടാകട്ടെ.

ലോകത്തിൽ എവിടെയും മത്സരം ഉണ്ടു്. സ്ത്രീകളും പുരുഷന്മാരും തമ്മിൽ മത്സരം നടക്കുന്നു. പുരുഷന്ന് ശാരീരികമായി ബലമുണ്ടെന്നും അവർക്കായി ഒരു ലോകം സൃഷ്ടിച്ചിരിക്കുന്നുവെന്നും അവർ പറയുന്നു. പുരുഷൻ സൃഷ്ടിച്ച ലോകത്തെക്കൊണ്ടു് പരിപൂർണ്ണമായ തൃപ്തിയില്ല. പുരുഷരായ നാം ഒരു ലോകം സൃഷ്ടിച്ചാൽ അതിനെക്കൊണ്ടു് സന്തോഷമില്ല. ലോകകാര്യങ്ങൾ നമ്മുടെകീഴിൽ ഇരിക്കണം ഇപ്പോഴത്തെ നിലകണ്ടു് എല്ലാം പഴയതാണെന്നാണ് വിചാരം ജ്ഞാനം എല്ലാം പുരുഷന്മാർക്കാണ്. സ്ത്രീയിക്കില്ല എന്നു പറയുന്നു. മദ്രാസ്സിൽ വച്ചു നടന്ന ഹിന്ദുവനിതകളുടെ ഒരു യോഗത്തിൽ സംബന്ധിക്കുന്നതിന്നു് എനിക്കിടയായി. ശ്രീമതി

മുത്തുലക്ഷ്മിറെഡ്ഡി ആയിരുന്നു ആ യോഗത്തിലെ അദ്ധ്യക്ഷ "വേദമെഴുതിയതു് പുരുഷന്മാരാണെന്നും അതിനാൽ വേദത്തിൽ പുരുഷന്മാരെ പൊക്കിയും സ്ത്രീകളെ താഴ്ത്തിയുമാണ് പറഞ്ഞിരിക്കുന്നതു" എന്നു് ആ മഹതി പ്രസ്താവിച്ചു "അതുകൊണ്ടു് പുരുഷന്മാരല്ല ഇനിയും നാം തന്നെ ആചാര്യമാരായിരിക്കേണ്ടതു്" ഈ പ്രസ്താവന കേട്ടപ്പോൾ പലരും എന്നെ നോക്കി ചിരിച്ചു

ആ സമ്മേളനത്തിൽ പുരുഷനായിട്ടു ഞാൻ മാത്രമെ ഉണ്ടായിരുന്നുള്ളു. അവരുടെ നോട്ടം കണ്ടാൽ എന്നെപ്പററി അയ്യോ പാവം എന്നു് തോന്നും. മുത്തുലക്ഷ്മിയുടെ ഒരു വാചകം ആശ്വാസപ്രദമായിരുന്നു "മി: സ്റ്റാൻലിജോൺസിനെപ്പോലെയുള്ള ഒരാൾ ഞങ്ങളുടെ ആചാര്യനായിരിക്കുന്നതു് ഞങ്ങൾക്കു സമ്മതമാണു്" ഈ വാക്കു എന്നെ ആശ്വസിപ്പിക്കാൻ പറഞ്ഞതായിരുന്നു. സ്ത്രീകളുടെ ഈ മത്സരം തുടർന്നു പോകും. ഇനി ഉണ്ടാകാൻ പോകുന്ന ലോകം പുരുഷസൃഷ്ടിയല്ല. സ്ത്രീയുടെ സൃഷ്ടിയായിരിക്കും എന്നാണു് അവർ പറയുന്നതു്. പുരുഷന്മാർ കാര്യം ഉഴപ്പുന്നു. ഇനി ഞങ്ങൾ നോക്കാം എന്നാണു് അവരുടെ ഭാവം. ഈ നിലയ്ക്കു സമാധാനം എങ്ങിനെ കൈവരും. പുരുഷന്മാർക്കു സ്ത്രീകളുടെമേൽ അധികാരം ചെലുത്താൻ ഇനി സാധിക്കുമോ? ഇവിടെ ഇരിക്കുന്ന പുരുഷന്മാർ സ്ത്രീകളെ അനുസരിപ്പാൻ ശ്രമം നടത്തുന്നു. പുറമെ പുരുഷന്മാർക്കു ബലം ഉണ്ടായാലും അകമേ ബലം നടത്തുന്നതു സ്ത്രീകളാണു്. ചില പുരുഷന്മാർ കൂട്ടുകാരുമായി സഭവനത്തിൽ തലയും പൊക്കിപ്പിടിച്ചു ചെല്ലുമ്പോൾ "ഇതു തലയുയർത്തേണ്ടാ, കടിഞ്ഞാൺ എന്റെ കൈവശം ആണു്" എന്നാണു സ്ത്രീകളുടെ ഭാവം. ഈ രീതിയിൽ സ്ത്രീകളെ കീഴ്പെടുത്തുവാൻ നിങ്ങൾക്കു കഴിവില്ല. അതുകൊണ്ടു തൽക്കാലസന്ധി മതിയെന്നു് നിങ്ങൾ വിചാരിക്കയും വേണ്ടാ. സമാധാനത്തിനുള്ള ഏക വഴി ഇരുകൂട്ടരിൽ നിന്നും ഒരു പുതിയ മനുഷ്യൻ ഉണ്ടാവുക എന്നുള്ളതാണു്. സ്ത്രീകളെക്കൊണ്ടു പുരുഷന്മാർക്കും പുരുഷന്മാരെക്കൊണ്ടു സ്ത്രീകൾക്കും ആവശ്യമുണ്ടു്. പുരുഷന്മാരായ നമുക്കു തന്നെ ലോകസ്ഥാപനം നടത്തിക്കളയാമെന്നു് വിചാരിക്കേണ്ടാ.

ബോംബെപട്ടണത്തിൽ ഒരു സ്ഥലത്തു ഒരു എഴുത്തുപലകയുണ്ട്. അതിൽ ഭൂലോകം സ്ത്രീകൾക്കുകൂടിയുള്ളതാണെന്നു എഴുതിയിരിക്കുന്നു. ലോകം രൂപപ്പെടുന്നതു് സ്ത്രീകളോടുകൂടെയാണ്. ഇവർ തമ്മിൽ യോജിക്കേണ്ടതെങ്ങിനെ? ഇരുകൂട്ടരും മത്സരത്തിൽനിന്നു പിൻമാറി തമ്മിൽ അടുക്കണം. തമ്മിൽ തമ്മിൽ ബഹുമാനിക്കയും സഹകരിക്കയുംവേണം. ഇങ്ങനെയായാൽ ഒരു പുതിയ മനുഷ്യൻ സംജാതമാകും. ഇരുപാട്ടുകാരിൽനിന്നും നന്മയുണ്ടാകേണ്ടതാണ്. പുരുഷന്മാരിലും സ്ത്രീകളിലും നല്ലഗുണം. സ്ഥിതിചെയ്യുന്നു. പുരുഷന്മാർക്കു ശക്തിയുണ്ടെങ്കിൽ സ്ത്രീകളിൽ ശാന്തത കാണുന്നു. ക്രിസ്തുവിനോടുകൂടെ ഇരുകൂട്ടരും അടുക്കണം. എന്നാലെ സമാധാനം ഉണ്ടാകയുള്ളു. സുവിശേഷസംബന്ധമായ വിശ്വാസത്തിനു ഓരോരുത്തർക്കും തങ്ങളുടെ ചുററുപാടുകളോടു സംബന്ധമില്ലെന്നു വാദിക്കുന്നവരും ഉണ്ടു്. ഒരാൾക്കു സമുദായത്തിന്റെ സംഗതിയുള്ളതുകൊണ്ടു വ്യക്തിത്വത്തിനു സ്ഥാനമില്ല. ഒററയായി ക്രിസ്തുവിങ്കലേക്കു ആശ്രയിക്കുക.

ചില ആളുകൾ സാമുദായികമായി പ്രവർത്തിക്കണമെന്നു പറയുന്നു. ഈ അഭിപ്രായക്കാർ തമ്മിൽ വഴക്കുണ്ടു്. ഇവിടെയും മൂന്നു വിധത്തിൽ കാര്യം അവസാനിപ്പിക്കുവാൻ കഴിയുമോ എന്നുനോക്കാം. ഒന്നാമതു് വ്യക്തിസ്ഥാനംപിടിച്ചിരിക്കുന്നവർ മററവരെ പറഞ്ഞുതോല്പിക്കണം. അല്ലെങ്കിൽ മററവർ ഇവരെ കീഴ്പെടുത്തണം. ഇതുകൊണ്ടു സമാധാനം ഉണ്ടാകില്ലല്ലോ. എന്തെന്നാൽ സത്യം അവരുടേതാണെന്നു് ശക്തിയായിവാദിക്കുന്നു. രണ്ടാമത്തെമാർഗ്ഗം സമാധാനം ഉണ്ടാക്കാമെന്നു പറഞ്ഞു ഉഴപ്പുന്ന മാർഗ്ഗമാണ്. ഈ ഉഴപ്പുവിദ്യകൊണ്ടു സമാധാനം ലഭ്യമല്ല. ഓരോരുത്തരും അവരവരുടെ ചിന്തയിൽപ്പെട്ട കാര്യം ശരിയെന്നു വാദിക്കുന്നു. അവർ അനുതാപത്തോടും പശ്ചാത്താപത്തോടും പ്രവർത്തിക്കേണ്ട ആവശ്യം ഉണ്ടു്. ക്രിസ്തുവിങ്കലേക്കു സമീപിക്കേണ്ടതു ഓരോരുത്തന്റേയും കടമയാണ്. ക്രിസ്തുവിനോടു അടുക്കുമ്പോൾ സഹോദരനോടും അടുക്കുന്നു. അങ്ങനെ ക്രിസ്തുവിൽ അവർ ഏകീഭവിക്കുമ്പോൾ യഥാർത്ഥമായ രമ്യതയുണ്ടാകുന്നു.

ജീവിതകാര്യങ്ങളിൽ ജയാളിയായിത്തീരുന്നു. വ്യക്തിപരവും സമുദായികപരവും ആയ രണ്ടിൽനിന്നും ഒരു പുതിയ മനുഷ്യൻ വരുന്നുവെന്നതാണ് ഇതിനു കാരണം. വ്യക്തിത്വം പരിപൂർണ്ണമാകുമ്പോൾ സാമുദായികത്വവും സംപൂർണ്ണമാകുന്നു. ഈ പുതിയ മനുഷ്യനിൽ പരീക്ഷാചിന്ത ഇല്ലാതാകുന്നു. അങ്ങനെ ക്രിസ്തുവിൽ യോജിക്കുന്നു എന്നാൽ ജനങ്ങളും ഗവർമേൻറും തമ്മിൽ മത്സരമുണ്ടല്ലോ. എല്ലാകാര്യത്തിലും ഈ മത്സരം ആദികാലം മുതലേ ഉള്ളതാണെല്ലോ. ജനാധിപത്യവും രാജാധിപത്യവും തമ്മിൽ മത്സരം എല്ലാ കാര്യത്തിലും കാണുന്നു. ഈ സംഗതി അവസാനിപ്പിക്കുവാൻ മൂന്ന് മാർഗ്ഗങ്ങളുണ്ട്. ഒന്ന് ജനാഭിലാഷം സ്വീകരിക്കുക. ആ അഭിപ്രായത്തിൽ സകലരും കീഴടങ്ങുക. രണ്ടാമത്തു ഗവർമ്മെൻറിൻെറ അഭിപ്രായത്തിനു കീഴ്പ്പെടുക എന്നുള്ളതാണു. ഇതു സമാധാനത്തിനു പററിയ വഴിയല്ല. ജനങ്ങൾ ജയിച്ചാൽ അവർക്ക് വേറെ ഒരു ഗവർമ്മെൻറു ഉണ്ടാകാതെ സാധിക്കയില്ലല്ലോ. ഗവർമ്മെൻറു ജയിച്ചാൽ ഇതര ജനങ്ങളെ എങ്ങനെ സമാധാനത്തോടെ ഭരിക്കും. ഒന്ന് മറെറാന്നിനെ കീഴ്പെടുത്തുക എന്നതു സാധ്യമല്ല. രണ്ടാമത്തെ മാർഗ്ഗത്തിൽ പറയുന്നതു് കുഴച്ചുമറിച്ചുള്ള സമാധാനം ആകയാൽ ഇടപാടുകളിൽ യഥാർത്ഥ സമാധാനം കൈവരുന്നില്ല പിന്നെ സമാധാനം എങ്ങനെ ഉണ്ടാകും അവരവരുടെ നിലയിൽ നിന്നും അല്പാല്പമായി ഭേദപ്പെടണം ജനസമുദയത്തിൻെറ സ്വന്ത ജീവിതത്തിലുള്ള പല കാര്യങ്ങളും ക്രമപ്പെടണം.

സ്വാത്മത്തിൽ നിന്ന് ശുദ്ധീകരണം പ്രാപിക്കയും ശണ്ഠ അവസാനിപ്പിക്കയും പരമാർത്ഥരഹിതമായുള്ള വഴികൾ നീക്കുകയും ചെയ്യണം. സ്വന്തജീവനെത്തന്നെ ക്രമപ്പെടുത്തേണ്ട ആവശ്യബോധത്തിൽ നിന്നും ജനസമുദായ ജീവിത സമ്പ്രദായം ആകമാനം വ്യത്യാസപ്പെടണം. വർഗ്ഗീയത്വം, കക്ഷിത്വം, സ്വാർത്ഥചിന്ത മുതലായതു് വിട്ട് മുന്നോട്ടുവരണം ഗവർമ്മെൻറ് ഭരണീയരുടെ ആവശ്യമെന്തെന്ന് ചിന്തിക്കണം ഭരണീയരുടെ അനുമതി കിട്ടാതെ ഭരണം സാധ്യമല്ല. ഇ

രുകൂട്ടരും മുമ്പോട്ട കടക്കുമ്പോഠം മത്സരഭാവം വ്യത്യാസപ്പെട്ടും ജനങ്ങഠം ഗവമ്മെൻറിനോടും ഗവമ്മെൻറു ജനങ്ങളോടും മത്സരിക്കുന്ന മനോഭാവം ത്യജിച്ചു് പശ്ചാത്താപത്തോട മുമ്പോട്ട് വരണം സത്യത്തിൻെറ സ്ഥാനത്തു് എത്തി ജീവിത പുരോഗമനത്തിന് എന്തുവേണമെന്ന് ആലോചിക്കേണ്ട ആവശ്യമുണ്ട്. അന്യോന്യം സഹകരിക്കുന്ന ഒരു പുതിയ ഒരു മനോഭാവം ഉണ്ടാകണം. ഗവർമ്മെൻറു ഒരു വ്യത്യാസവും വരുത്താൻ ഭാവമില്ലെന്ന് പറഞ്ഞേക്കാം നിങ്ങളുടെ കാര്യം നിങ്ങഠം തന്നെ ശുദ്ധീകരിക്കുക. അനന്തരഭവിഷ്യത്തിന് അവരാണ് ഉത്തരവാദി. ഒരു പുതിയ മനുഷ്യൻ വരാതെ ഗവമ്മെൻറും ജനങ്ങളും തമ്മിൽ യഥാർത്ഥ സ്നേഹം ഉണ്ടാകയില്ല ഈ പുതുക്കത്തിൻെറ സമാധാനം ഉണ്ടാകും നാം ഉഴപ്പിയിട്ടല്ല സന്ധിയുണ്ടാകേണ്ടതു്.

എല്ലാവരും മുമ്പിലത്തെ നിലയിൽ നിന്ന് മാറണം. ലോകത്തിൽ മുഴുവൻ സമാധാനം ആവശ്യമുണ്ട്. നിങ്ങളിൽ ചിലർ നിങ്ങളുടെ ഹൃദയങ്ങഠംക്ക് സമാധാനമില്ലെന്നു പറഞ്ഞുവല്ലോ. അതിനാൽ നിങ്ങളുടെ ഹൃദയത്തോട്ട് സംസാരിക്കണമെന്നു ആഗ്രഹിക്കുന്നു.

ഒരിടത്തു് ഒരു യോഗത്തിൽ ഞാൻ പ്രസംഗിക്കുമ്പോഠം അദ്ധ്യക്ഷം വഹിച്ചതു് മിസ്റ്റർ ശ്രീനിവാസശാസ്ത്രിയായിരുന്നു എൻെറ പ്രസംഗത്തിൻെറ അവസാനത്തിൽ അദ്ദേഹം പറഞ്ഞു് "സ്റ്റാൻലിജോൺസ്സ് പ്രസംഗം ആരംഭിച്ചാൽ അതു അവസാനിപ്പിക്കുന്നതു് എവിടെയാണെന്നു എനിക്കറിയാം ശാസ്ത്രിയുടെ വിഷയം എടുത്താൽ എത്തിടത്തു് അവസാനിക്കും" ശാസ്ത്രികളെ നിങ്ങഠം പറഞ്ഞതു് ശരിയാണ്. അവിടത്തന്നെ അവസാനിപ്പിക്കണമെന്നാണു എൻെറ ആഗ്രഹവും. എല്ലാ ഭേദഗതികളുടേയും അന്തം മനുഷ്യഹൃദയം ഭേദപ്പെടുകയെന്നുള്ളതാണല്ലോ. എവിടെ സമാധാനമുണ്ടാകും എനിക്കു സമാധാനം വേണം. അതു ഹൃദയത്തിൽ ആരംഭിക്കണം. ഒരു യുവാവ് എൻെറ അടുക്കൽ വന്നു ചില കാര്യങ്ങഠം പറഞ്ഞിരുന്നു. ശാന്തമായി അതിനെക്കുറിച്ചു ചിന്തിക്കുക എന്നു ഞാൻ പറഞ്ഞു. "എൻെറ ആത്മാവു ശാന്തതയില്ലാതെ ഇളകി

മറിഞ്ഞുകിടക്കുന്നു" ഈ പ്രയാസം എന്നോടു പറഞ്ഞപ്പോഴാണു ഞാൻ മുൻപറഞ്ഞ മറുപടി പറഞ്ഞതു. തന്നോടുതന്നെ അവനു സമാധാനം ഇല്ല. നിനക്കു തന്നെ നിന്റെ ജീവിതഗതി പരമാർത്ഥമായിരിക്കണമെന്നു ആഗ്രഹം ഉണ്ടെങ്കിൽ നി സ്വാർത്ഥരഹിതനായിരിക്കുക. നിന്റെ സ്വന്തഹൃദയത്തിൽ മത്സരം സ്ഥിതിചെയ്യുന്നതുകൊണ്ടാണു നിനക്കു സമാധാനം ഇല്ലാത്തതു. ദൈവത്തോടു സമാധാനപ്പെടാതെ യഥാർത്ഥ സമാധാനം ഉണ്ടാകയില്ല. നിന്നെത്തന്നെ ജയിക്കുവാൻ നിനക്കു കഴിയുകയില്ല. നിനക്കു ഉറപ്പായ സന്തോഷം ലഭ്യമാകണമെങ്കിൽ ക്രിസ്തുവിങ്കലേക്കു ചെല്ലുക. നിന്റെ ഹൃദയം അവന്റെ ഹൃദയത്തിനു കീഴ്പെടുത്തയാൽ വിമ്മിഷ്ടമായ നിന്റെ ഹൃദയത്തെ കർത്താവു ക്രമപ്പെടുത്തും. പാപം വിട്ടുമാറുമ്പോൾ യഥാർത്ഥ സമാധാനം വരും. പഴയ മനുഷ്യൻ മാറി പുതിയ മനുഷ്യൻ വരും. അതു ക്രിസ്തുവിലുള്ള പുതിയ മനുഷ്യനാണ്. അങ്ങനെ നിനക്കു സമാധാനം ഉണ്ടാകും. ഇവിടെ കൂടിയിരിക്കുന്ന നിങ്ങളിൽ പലർക്കും ഈ സമാധാനം ഉണ്ടാകണമെന്നു ഞാൻ ആഗ്രഹിക്കുന്നു. നിങ്ങളുടെ പ്രയാസം ക്രിസ്തുവിന്റെ സന്നിധിയിൽ സമർപ്പിച്ചാൽ നിങ്ങളുടെ പാപങ്ങൾ നീക്കി സമാധാനം തരുവാൻ അവനു കഴിയും ഇളകിമറിഞ്ഞ നിലയിൽ നിങ്ങൾ പോകേണ്ട ആവശ്യം ഇല്ല.

ഇന്നു കാലത്തു നിങ്ങൾക്കു സമാധാനം ക്രിസ്തു ദാനംചെയ്വാൻ നിങ്ങളുടെ ഇടയിൽ സ്ഥിതിചെയ്യുന്നു. അവൻ നമ്മെ ഓരോരുത്തരെയും സമീപിച്ചു നിന്റെ പുറത്തു ഒരു ഭാരമിരിക്കുന്നുവോ എന്നാൽ എങ്കലേക്കു നോക്കി വിശ്വസിച്ചു എനിക്കു, നിന്നെത്തന്നെ കീഴ്പെടുത്തിത്തരിക എന്നു പറയുന്നു. നിന്റെ ദോഷത്തിൽ നിന്നു മാറി എന്റെ അടുത്തു വന്നാൽ ഞാൻ ആശ്വാസവും ശക്തിയും നിനക്കു തരും.

നിനക്കു യോജിച്ച സമാധാനത്തോടുകൂടി പോകാം, നിന്റെ സ്വഭാവത്തിലുള്ളതെല്ലാം എന്റെ ഭരണത്തിൽ വരട്ടെ. ഇങ്ങനെ എന്റെ പാദത്തിൽ വരുമ്പോൾ ഒരു പുതിയ മനുഷ്യനായി നീ രൂപാന്തരപ്പെടും. ഈവിധമായുള്ള സമാധാന

ത്തിൽ വരുന്നതിന്ന നമുക്ക് ഇന്ന രാവിലെ കഴിയും. ഇതു് നിങ്ങാംക്ക് ആവശ്യമില്ലേ? "ഞാൻ നിങ്ങാംക്ക് എന്റെ സമാധാനം തരുന്ന" എന്നാണ് ക്രിസ്തുഭഗവാൻ പറയുന്നതു്. അവന്റെ സമാധാനത്തോട്ട് നിന്റെ ഹൃദയം ഉറച്ചു എന്ന പറഞ്ഞാൽ നിന്റെ ഹൃദയം അവന്റെ സ്വാധീനത്തിൽ ആവുകയാണ്. നാം പ്രാർത്ഥിക്കുമ്പോാം ഇതു് സാധിക്കുന്നു. ഇവിടെ നിന്നും സമാധാനമായിപോക. എനിക്കു ചില എഴുത്തുകാം ചിലക്ക് എഴുതാനുണ്ട്. ചില ആളുകളോട്ട് എന്റെ ഹൃദയത്തിലുള്ള വിരോധം നീക്കണം. എന്നാൽ അതിനെക്കുറിച്ചു നിന്റെ ഹൃദയത്തിൽ പറയുമ്പോാം അവൻ അതിനെ അംഗീകരിച്ചുകൊള്ളും. സമാധാനം ആവശ്യപ്പെട്ടാൽ അവൻ തരികയും ചെയ്യും. അങ്ങിനെയുള്ളവർ ഇവിടെ ഉണ്ടായിരിക്കാം. നിങ്ങാംക്കു ചെയ്യാനുള്ളതു ചെയ്യുക. ആ പഴയ ഹൃദയം മാറി നമുക്കു ഒരു പടി മുൻപോട്ടു പോകുവാൻ മററവൻ സമ്മതിക്കയോ സമ്മതിക്കാതിരിക്കയോ ചെയ്യട്ടെ. നിങ്ങാം ചെയ്യേണ്ടതു ചെയ്തുകഴിയുമ്പോാം മറേറയാാംക്കും ചെയ്യണമെന്ന ആഗ്രഹമുണ്ടാകും. നിങ്ങാം ഒരു പടി മുന്നോട്ടു കടന്നിട്ടുവേണം മററവന്റെ ഹൃദയം മാറുവാൻ.

അയാാം ചെയ്താലും ഇല്ലെങ്കിലും നിങ്ങാംക്കു സമാധാനം ഉണ്ടാകും. പരമാത്ഥം ഇല്ലാത്തതുകൊണ്ടു സമാധാനമില്ലാത്ത എന്റെ ഹൃദയത്തിന്ന സമാധാനം ലഭിക്കണമെങ്കിൽ ഞാൻ മറെറാരുത്തനെ വഞ്ചിച്ചെടുത്ത പണം മടക്കിക്കൊടുത്തേ സാധിക്കു. തൽക്കാലം അതു അസാദ്ധ്യമായിരിക്കും. എന്നാൽ ഇപ്പോാം അതിന്ന ആരംഭമിടാൻ കഴിയും ആ മനുഷ്യൻ അതിന്ന സമ്മതിക്കും. നിങ്ങാം ചെയ്യണമെന്ന യേശു ആഗ്രഹിക്കുന്നതു നിങ്ങാം ചെയ്തു കഴിഞ്ഞാൽ ക്രിസ്തു ഇപ്പോാംതന്നെ നിങ്ങളിൽ വരും നിങ്ങളുടെ ഹൃദയത്തിൽ സമാധാനം വരുന്ന പക്ഷം നമുക്കു എല്ലാം പ്രവത്തിക്കുവാൻ കഴിയും. നമുക്കു ഇപ്പോാം തന്നെ അതു കിട്ടണം. ദൈവത്തിൽെറ മുമ്പാകെ തലകുനിച്ചു നമുക്കു പ്രാർത്ഥിക്കാം.

(പ്രാൎത്ഥനയ്ക്കുശേഷം)

ഒരു വാക്കുകൂടി പറഞ്ഞുകൊള്ളട്ടെ. ഇവിടെ ഇരിക്കുന്നവരിൽ ചിലർ ഹൃദയസമാധാനമില്ലാത്തവരായിരിക്കാം. നിങ്ങളുടെ ഹൃദയത്തിൽ ഭാരമായിരിക്കുന്ന സംഗതി ആരോടെങ്കിലും സംസാരിക്കുന്നതു നിങ്ങളുടെ സമാധാനത്തിനു പററിയ മാൎഗ്ഗമാണു്. അങ്ങനെയുള്ളവർ സ്നേഹിതരോടു ഒരുമിച്ചു് പ്രാൎത്ഥിച്ചു നിങ്ങളുടെ ആവശ്യങ്ങൾ തുറന്നു പറയുക. ഇങ്ങനെ പറഞ്ഞശേഷം ഇരുന്നു പ്രാൎത്ഥിക്കുക. നിങ്ങളുടെ സ്വന്താ കാൎയ്യം ശരിപ്പെടുത്തണമെന്നു് ദൈവം ആഗ്രഹിക്കുന്നു. നിങ്ങൾ പോകുംമുൻപു് കാൎയ്യങ്ങൾ ക്രമപ്പെടുത്തണം. ഹൃദയ തടസ്സങ്ങൾ നീക്കിക്കളയുവാൻ ശ്രമിക്കുക. ഈ സ്ഥലത്തു പ്രാൎത്ഥന നടക്കട്ടെ. ഒരു പുതിയ ശക്തി ഈ കൺവൻഷന്റെ ഫലമായി പൊട്ടിപ്പുറപ്പെടട്ടെ. ഇവിടെ ഇരിക്കുന്നവരുടെ പാപങ്ങൾ ബോധപ്പെട്ടു് അവൎക്കു് സമാധാനം ഉണ്ടാകട്ടെ. നിങ്ങൾക്കു ഇഷ്ടമുള്ളവരെ വിളിച്ചു് പ്രാൎത്ഥിക്കുവാൻ സമയം എടുക്കുക. ഇപ്പോൾ തന്നെ ആരംഭിക്കുക.

സി. പി. എം. എം. പ്രസ്സ്,
കോഴഞ്ചേരി.

നമ്പർ 7.

# മാരാമൺ കൺവൻഷൻ

# പ്രസംഗങ്ങൾ.

---

വ്യാഴം 10 മണി പൊതുയോഗം.

പ്രാസംഗികൻ, — ഡാക്ടർ കഗാവാ.

പരിഭാഷകൻ

റവ: കെ. ഇ. ഉമ്മൻ ബി. എ.

പ്രസാധകൻ,

എം. എം. മാമ്മൻ.

ജപ്പാനിലെ ക്രിസ്തീയസഭയുടെ നാമത്തിൽ ഇൻഡ്യയിലുള്ള സുറിയാനിസഭയ്ക്കു എൻെറ അഭിനന്ദനം ഞാൻ അറിയിച്ചുകൊള്ളുന്നു. ആശ്ചര്യകരമായ ഈ മഹായോഗത്തിൽ വന്നുചേരുവാൻ അവസരം കിട്ടിയതിൽ എനിക്കു വളരെ സന്തോഷമുണ്ട്. ഉച്ചകഴിഞ്ഞ ഈ സമയത്തു് പൗലൂസിൻെറ ലേഖനത്തിലെ വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ചു പറയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. എൻെറ കൈവശം ഇരിക്കുന്നതു പുതിയനിയമമാണ്. ഇതിൽ ഇരുപത്തേഴു പുസ്തകങ്ങൾ ഉണ്ടു്. ഇരുപത്തിഏഴു പുസ്തകത്തിൽ പതിമ്മൂന്നും വി: പൗലൂസ് എഴുതിയിട്ടുള്ളതാണ്. ഈ ഓരോ എഴുത്തിലും വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ചുള്ള കാര്യങ്ങൾ കാണുന്നുണ്ടു്. ക്രിസ്താബ്ദം 33-ലാണു ക്രിസ്തു ക്രൂശിക്കപ്പെട്ടതു്. 51-ലാണു പൗലൂസ് ലേഖനം എഴുതിയതു്. 52-ൽ തോമ്മസ് അപ്പോസ്തോലൻ ഇൻഡ്യയിൽ വന്നൊന്നാണ് ഐതിഹ്യം. പുതി

യനിയമത്തിൽ വി: പൗലൂസ് എഴുതിയിരിക്കുന്ന ഒന്നാം ലേഖനം തെസ്സലോനിക്യരുടെതാണ്. ഈ ലേഖനങ്ങൾ തെസ്സീലോനിക്ക ക്രിസ്ത്യാനികളുടെ ഇടയിലെ സഹോദരപ്രീതിയെക്കുറിച്ചു താൻ പറയുന്നു.

യഹൂദസഭ അവനെ പീഡിപ്പിച്ചിരുന്നു അവരെ പഡിപ്പിച്ചിരുന്ന അവസരത്തിൽ അവർ അന്യോന്യം സ്നേഹിച്ചിരുന്നു എന്നു കാണാവുന്നതാണ്. ഇതര മതങ്ങളും ക്രിസ്തീയ മതവുമായുള്ള വ്യത്യാസം ക്രിസ്തീയസഭ അന്യോന്യം സ്നേഹബന്ധത്തിലാണ് സ്ഥിതിചെയ്യുന്നതു എന്നുള്ളതാണ്. ക്രിസ്ത്യാനികളിൽ പ്രത്യക്ഷപ്പെടുന്ന സ്നേഹാവസ്ഥയാണ് എല്ലായിടങ്ങളിലും അവരെ വേർതിരിച്ചു കാണിക്കുന്നതു്. ജപ്പാനിൽ ബുദ്ധമതം, ഷിൻേറമതം മുതലായ മതങ്ങളുണ്ടു്. ഈ മതങ്ങളൊന്നും വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ചു പ്രതിപാദിക്കുന്നില്ല. വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ചു സവിസ്തരം പറയുന്ന ഏക മതം ക്രിസ്തുമതമാണ്. നമുക്കുള്ള വിശേഷത നമ്മിൽ സ്നേഹമുണ്ടെന്നുള്ളതാണ്. ഇവിടെ കൂടിയിരിക്കുന്ന സകലമാനപേൎക്കും ഈ സ്നേഹമുണ്ടായിരിക്കേണ്ടയാവശ്യമുണ്ടു്. പൗലൂസു് എഴുതിയ രണ്ടാമത്തെ എഴുത്തു് തെസ്സലോനിക്യൎക്കുള്ളതാണ്. ഇതിനെ തെസ്സലോനിക്യരുടെ രണ്ടാം ലേഖനം എന്നു പറയപ്പെന്നു. ഇതിലെ പ്രതിപാദ്യവിഷയം നിങ്ങൾ സ്നേഹത്തോടുകൂടി പെരുമാറാത്ത പക്ഷം യഥാൎത്ഥക്രിസ്ത്യാനികളല്ലെന്നാണ്. തെസ്സലോനിക്യൎക്കെഴുതിയ ലേഖനം 5-ാം അദ്ധ്യായം 8-ാം വാക്യം മുതൽ വായിക്കുന്നു. ഒരു പരീശനായിരുന്ന വി: പൗലൂസ് ക്രിസ്തുമാൎഗ്ഗത്തെ വെറുത്തിരുന്നു എന്നുള്ള കഥ നിങ്ങൾ വിസ്മരിക്കയില്ലല്ലോ. തന്റെ ജീവിതമദ്ധ്യത്തിലാണ് താൻ ക്രിസ്ത്യാനിയായി രൂപാന്തരപ്പെടുന്നതു്. അവൻ യെരുശലേമിൽ നിന്നുപോയി തിരികെ വരുമ്പോൾ അവനെ ആരെങ്കിലും വിശ്വസിക്കയൊ ശരണീകരിക്കയോ ചെയ്യുന്നില്ല. അവൻ അവിടെനിന്നും നിരാശയോടെ പിൻവാങ്ങുകയാണ് ചെയ്തതു്. കുറെ കഴിഞ്ഞു പരശീശിലുള്ള സ്വഭവനത്തിൽ എത്തിച്ചേരുന്നു. അവിടെ

14 വർഷം താമസിച്ചതായിട്ടാണ് തോന്നുന്നത്. കോറൊട്ട രോമംകൊണ്ടു കൂടാരനിർമ്മാണം സാധിക്കുന്നതു് എങ്ങനെയെന്ന് അഭ്യസിപ്പിച്ചു. താൻ പകൽ സമയം കൂടാരം നിർമ്മിക്കയും സന്ധ്യയാകുമ്പോൾ മാർഗ്ഗസംബന്ധമായിപ്രസംഗിക്കയും ചെയ്യുന്നു. തന്റെ വേലസമയത്തു് തനിക്കൊന്നും പ്രവൃത്തിപ്പാൻ മാർഗ്ഗം ഉണ്ടായിരുന്നില്ല. സുവിശേഷം പ്രസംഗിക്കണമെന്നുള്ള ഹൃദയവാഞ്ഛ അവനെ എപ്പോഴും ഉദ്യോഗിപ്പിച്ചുകൊണ്ടു ഇരുന്നു

ക്രിസ്ത്യാനിമാർഗ്ഗം സുഗമമായി വളരുമെന്നുള്ള പ്രതീക്ഷയാൽ പലരും പ്രവൃത്തിക്കാതെ ഇരിക്കുകയാണ്. അവരൊടു അപ്പസ്തോലൻ പറയുന്നതു് ഞാൻ പ്രവൃത്തിക്കുന്നതുപോലെ നിങ്ങളും പ്രവൃത്തിക്കണം എന്നാണ് സുറിയാനിക്രിസ്ത്യാനികളായ നിങ്ങളേവരും ശക്തിയുക്തം പ്രവൃത്തിക്കേണ്ടതാണ്. ക്രിസ്തുവിനെ നാം സ്നേഹിക്കുന്നു എങ്കിൽ അവനെപ്പോലെ നാമും കഴിവതു പ്രവൃത്തിക്കേണ്ടതല്ലെ?

ജപ്പാനിൽ രാപ്പകൽ പ്രവൃത്തിക്കേണ്ടവരുണ്ട്. എന്നാൽ പകൽ പ്രവൃത്തിക്കയും, രാത്രിയിൽ ക്രിസ്തീയവേല ചെയ്കയും ചെയ്യുന്ന പലരും അവിടെയുണ്ടെന്നു നിങ്ങൾ അറിഞ്ഞിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു 25 വർഷങ്ങൾക്കു മുമ്പാണു ഞാൻ ക്രിസ്തീയ വേല ആരംഭിച്ചതു്. ക്രിസ്തീയവേല ചെയ്യുന്നതിനു എനിക്ക് ആരും പ്രതിഫലം ഒന്നും തന്നിരുന്നില്ല. ഇവിടെക്കൂടിയിരിക്കുന്ന മുപ്പതിനായിരത്തോളം വരുന്ന ജനസംഖ്യ പകലുള്ള സമയം അദ്ധ്വാനിക്കയും രാത്രികാലങ്ങളിൽ സുവിശേഷ വേലയിൽ കഴിവതു താല്പര്യമായി വർത്തിക്കയും ചെയ്യണമെന്ന് ഞാൻ അപേക്ഷിക്കയും ചെയ്യുന്നു. ഇൻഡ്യയിലുള്ള അനേകായിരങ്ങൾ ക്രിസ്ത്യാനികളാകേണ്ടയാവശ്യമുണ്ട്. നിങ്ങളിൽ ചിലർ ദരിദ്രരായിരിക്കാം. ധനത്തിനായി നിങ്ങൾ കഠിനാദ്ധ്വാനം ചെയ്യുമ്പോൾ ദൈവവേലയ്ക്കായി കൊടുപ്പാൻ മനസ്സുള്ളവരായിരിക്കുക

പഴയ കാലങ്ങളിൽ ദൈവത്തിനായി ദശാംശം കൊടുക്കുന്ന ഏർപ്പാട് ഉണ്ടായിരുന്നു ഇപ്പോൾ നമ്മുടെ വരവി

ൻെറ 90% കൊടുക്കേണ്ടതാണെന്നു ഞാൻ പറയും. ഞാൻ ഇന്നലെ ചെത്തലക്കു പോയിരുന്നു. അവിടുത്തെ രണ്ടു ലക്ഷത്തോളം ആളുകൾ കൊതുകുകടിയാൽ കഷ്ടപ്പെടുന്നു. അവൎക്കു മന്തുണ്ടു്. അവിടെ ഒരാളിൻെറ വകയ്ക്കു് ഒരു രൂപാ ചിലവാക്കാമെങ്കിൽ കൊതുകുകടിയിൽനിന്നു രക്ഷപെടുവാൻ വലവാങ്ങി ഉപയോഗിക്കാവുന്നതാണു്. ആ വിധം അവരെ സഹായിക്കാമെങ്കിൽ അവരെ കൊതുകിൻെറ ഉപദ്രവത്തിൽ നിന്നും രക്ഷിക്കാവുന്നതാണു്. നിങ്ങൾ അവരെ പണംകൊണ്ടു സഹായിക്കുമെങ്കിൽ നിങ്ങളോടു അവൎക്കു നന്ദിതോന്നുന്നതാണു്. ഗലാത്യന്മാരുടെ ലേഖനമാണു്. പൗലൂസ്സിൻെറ മൂന്നാം ലേഖനം ഗലാത്യർ സ്വാതന്ത്ര്യതല്പരരായിരുന്നു. വീണ്ടെടുപ്പിൽ സ്നേഹം നമ്മുടെ പ്രമാണത്തിൽ സ്വീകരിക്കുന്നില്ലെങ്കിൽ ശരിയായ സ്വാതന്ത്ര്യം ലോകത്തിൽ സാദ്ധ്യമല്ലെന്നു അപ്പോസ്തോലൻ പറയുന്നു. വ്യക്തിപരമായ സ്വാതന്ത്ര്യത്തെയാണു് ഇവിടെ സ്വാതന്ത്ര്യം എന്ന വാക്കുകൊണ്ടു് വിവക്ഷിക്കുന്നതു്. ഈ മേശപ്പുറത്തിരിക്കുന്ന പുസ്തകം എടുക്കാൻ എനിക്കു സാധിക്കും. എന്നാൽ ഒരു പള്ളിക്കൂടക്കെട്ടിടം കെട്ടിമേയുവാൻ എന്നെക്കൊണ്ടുമാത്രം സാധ്യമല്ല.

സ്വതന്ത്ര്യത്തിൻെറ അഭിപ്രായപ്രമാണമായിസ്ഥിതി ചെയ്യുന്നതു ചുററിലുമുള്ള സഹോദരങ്ങളോടു പ്രദൎശിപ്പിക്കുന്ന സ്നേഹമത്രെ. നമ്മുടെ കൈപ്പത്തിയിലുള്ള വിരലുകൾ അഞ്ചും അന്യോന്യബന്ധമുള്ളതാണു്. തള്ളവിരിൽ പിതാവും അതിനടുത്ത വിരൽ മാതാവും ബാക്കിയുള്ളതു മക്കളുമാണു്. ഇവർ അന്യോന്യം സ്നേഹമായി വൎത്തിക്കുന്നതുകൊണ്ടു് നമുക്കു ആവശ്യമുള്ള കാര്യങ്ങൾ എടുക്കുന്നതിനു് സാധ്യമായിതീരുന്നു. ഈ തത്വം എല്ലാവരും മനസ്സിലാക്കണം. ഇതുപോലെ കുടുംബാംഗങ്ങളും അന്യോന്യം സ്നേഹമായി വൎത്തിക്കണം. അതുകൊണ്ടു മാത്രമെ സ്വാതന്ത്ര്യം സാധ്യമാകയുള്ളു. നമ്മുടെ വിരലിൽ ഒന്നിനു പഴപ്പു പിടിച്ചാൽ നാം ഡാക്ടരെ സമീപിക്കുന്നു. ഈ വിരലിനു കേടു ഭവിച്ചതിൽ സഹതാപത്തോടു മററുള്ള വിരലുകൾ യാതൊന്നും പ്രവൎത്തിക്കാതെ ദുഃ

ഖിതരായിരിക്കുന്നു. മനുഷ്യവർഗ്ഗത്തിലെ വിരലുകളായ നാം ഓരോരുത്തരെയും രക്ഷിപ്പാൻ ക്രിസ്തു ഭൂമിയിൽ വന്ന് രക്തം ചൊരിഞ്ഞവനാകുന്നു. കർത്താവിനോടു നാം യോജിച്ചു പ്രവർത്തിക്കണം. റഷ്യയിലെ ഭരണം വസ്തുക്കളെല്ലാം ഗവമ്മെൻറിനിരിക്കണമെന്നുള്ളതാണ്. അവിടെ സ്വന്തസമ്പാദ്യം പാടില്ലെന്നു പറയുന്നു. ഇതിനു കമ്മ്യൂണിസ്സം എന്നു പറയും. ഈ കമ്മ്യൂണിസ്സം തന്നിയെ ഒരുവനിൽ ഉണ്ടാകേണ്ടതാണ്. പൗലൂസിൻെറ അഞ്ചാം ലേഖനം കൊരിന്ത്യക്കുള്ളതാണ്. ഈ ലേഖനത്തിൻെറ 13-ാം അധ്യായം ശ്രേഷ്ഠമായ ഒന്നാണ്.

അതു നിങ്ങൾക്ക് കാണാതെ അറിയാമെന്നു ഞാൻ വിചാരിക്കുന്നു. അതുപോലെ ആശ്ചര്യകരമായ ഒന്നാണ്. പന്ത്രണ്ടാം അദ്ധ്യായം അവിടെ അപ്പോസ്തലൻ സ്നേഹത്തിൻെറ ആവശ്യത്തെ വിവരിക്കുന്നതായിട്ട് കാണുന്നുണ്ട്. ഞെരുക്കത്തെക്കുറിച്ചും അപ്പോസ്തോലൻ അവിടെ പറയുന്നുണ്ട്. ശരീരത്തിൻെറ പ്രധാന അവയവം വേർപെട്ട് അവ തമ്മിൽ തമ്മിൽ യോജിക്കാതെയിരുന്നാൽ അത് വളരെ കുഴപ്പം ഉണ്ടാക്കും. ചെവി കണ്ണിനോടും കണ്ണു ചെവിയോടും ബന്ധം ഇല്ലെന്നു പറഞ്ഞാൽ ശരീരം കുഴപ്പത്തിലായിപ്പോകുമെന്ന് അപ്പോസ്തോലൻ പറയുന്നു. അവയവങ്ങൾ പരസ്പരം മത്സരിച്ചു പറഞ്ഞാൽ വിഷമം ആയിരിക്കുമെന്ന് അപ്പോസ്തോലൻ പറയുന്നു.

നിങ്ങളിൽ ചിലക്ക് ശാസ്ത്രീയമായ കണ്ടുപിടുത്തങ്ങൾ കണ്ടുപിടിക്കാൻ സാമത്ഥ്യം ഉണ്ടെന്നാണ് എൻെറ വിചാരം വേറെ ചിലക്ക് ചിലതെല്ലാം പ്രവർത്തിക്കുന്നതിന് സാമത്ഥ്യമുണ്ടായിരിക്കാം. എല്ലാവരും ഒരുമിച്ചു പ്രവർത്തിക്കേണ്ടതാണ്. പതിമൂന്നാം അദ്ധ്യായത്തിൽ സ്നേഹത്തെപ്പററിസവിസ്തരം പ്രതിപാദിക്കുന്നുണ്ട്. ഇതും അത്ഭുതകരമായ ഒന്നാണ്. യവനരാജ്യത്തു നാം നോക്കിയാൽ വിദ്വാന്മാർ ധാരാളം ഉള്ളതായി കാണാം. സോക്രട്ടീസും അരിസ്റ്റോട്ടലും അവിടത്തുകാരന് എങ്കിലും അവക്ക് വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ച് വർണ്ണിക്കുവാൻ സാധിക്കുന്നില്ല. നാം ക്രിസ്തുവിൻെറ വീണ്ടെടുപ്പിൻ സ്നേ

ഹമെന്താണെന്ന ശരിയായി ഗ്രഹിച്ചിരിക്കണം. അതു് സുകൃത ളുടെ മാററു് വർദ്ധിപ്പിച്ചിരിക്കുന്നു.

വി: മത്തായി 5-ാം അദ്ധ്യായത്തിൽ നമ്മുടെ കത്താവു ചെയ്തിരിക്കുന്ന മലപ്രസംഗത്തിലേക്കു നോക്കുക. നാം ശത്രുക്ക ളുടെ നേരെ ദയയായി പ്രവത്തിക്കണമെന്നു് അവിടെ പറയു ന്നു രാജ്യത്തിൻെറ ശത്രുക്കളെ ജയിച്ചടക്കണമെന്നു് സോക്രട്ടീ സു പറയുമ്പോൾ ഒരു ചീനയെഴുത്തുകാരനായ കൺഫ്യൂഷ്യസ് എന്ന മഹാനാകട്ടെ രാജ്യങ്ങൾക്കു കൊടുക്കുന്ന ഉപദേശം രാജ്യ ങ്ങൾ ശത്രുക്കളെ ജയിക്കണമെന്നാണു്. മഹമ്മദ് എന്ന ഒരു പ്രവാചകൻ കൊടുക്കുന്ന ഉപദേശവും ശത്രുക്കളെ ജയിക്കണ മെന്നത്രെ. എന്നാൽ ശത്രുക്കളെപ്പോലും സ്നേഹിക്കണമെന്നു നമ്മളെ പഠിപ്പിക്കുന്ന മനുഷ്യൻ ഭൂലോകത്തിൻെറ രക്ഷക്കുവേ ണ്ടി വന്ന യേശുക്രിസ്തു ആകുന്നു. സകല മനുഷ്യരേയും ദൈവ മാണു് സൃഷ്ടിച്ചിരിക്കുന്നതു്. അങ്ങനെയെങ്കിൽ ക്രിസ്തുവിൽ കൂടെ നാം അവരെ രക്ഷിക്കേണ്ടതാണു്. സോക്രട്ടീസും കൺഫ്യൂഷ്യസ് മഹമ്മദും ക്രിസ്തുവിൻെറ വീണ്ടെടുപ്പിൻെറ അതിശയകരമായ സ്നേഹം അറിഞ്ഞിരുന്നില്ല. പൌലൂസ് പറയുന്നതു് ക്രിസ്തുവിൽ അതിശയകരമായി വ്യാപരിച്ചിരുന്ന സ്നേഹം അറിഞ്ഞുകൊണ്ടാണു് എന്നു് പ്രത്യേകം ഓത്തിരിക്ക ണം. അതിൻെറ ഫലമായിട്ടു് 1 കോറന്തി 13 ാം അദ്ധ്യായം എഴുതിയിരിക്കുന്നു. ഈ ആണ്ടിൽ പഞ്ചാബിൽ ഒരു വലിയ ക്ഷാമം ഉണ്ടായി അതുപോലെ പൌലൂസിൻെറ കാലത്തും ഒരു വലിയ ക്ഷാമം ഉണ്ടായി. ക്ഷാമനിവാരണത്തിനുള്ള കമ്മ ററിയിൽ പൌലൂസും ഏപ്പെട്ടു പ്രവത്തിച്ചു. അതിനെപ്പററി അപ്പോസ്തോലൻ 13-ാം അദ്ധ്യായം 28-ാം വാക്യത്തിൽ എഴ തിയിരിക്കുന്നു. അവൻ ക്ഷാമനിവാരണത്തിനായി 12 വഷം ആണു് പ്രവത്തിച്ചുടങ്കൊണ്ടിരുന്നതു്.

യവന ജാതിക്കാരായ മാസിഡോണിയാക്കാരുടെ പണം പിരിച്ചു സുറിയാനിക്കാരായ ഞെരുക്കമുള്ളവക്കു അവൻ വി തരണം ചെയ്തിരുന്നു. യവനന്മാർ പ്രത്യേകിച്ചു് കോറിന്ത്യർ പൌലൂസിൻെറ ഈ പ്രവത്തിയെപ്പററി ദുർവ്യാഖ്യാനം ചെയ്തതു കൊണ്ടാണു് കോറിന്ത്യക്കു് രണ്ടാമത്തും എഴുതുവാൻ ഇടയായ

ത്ത്. പൌലൂസ് ശരീരംകൊണ്ടു വേല ചെയ്കയും സുവിശേഷം പ്രസംഗിക്കയും ചെയ്തിരുന്ന സമയത്തു തന്നെ ക്ഷാമനിവാരണത്തിനായി പ്രവത്തിക്കയും ചെയ്തിരുന്നു എന്നുള്ളതു് പ്രത്യേകം സ്മരണീയമാണ്.

2 കോറന്തി 8-ം 9-ം അദ്ധ്യായങ്ങളിൽ നിങ്ങളുടെ സ്നേഹം മററുള്ളവർ കണ്ടിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നു. തന്നെ മററുള്ളവർ കഠിനമായി കുററം പറഞ്ഞതിന്റെ ഫലമായി വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ചു പറയുന്നു. ഇതു കൊണ്ടാണ് റോമാക്കാക്കുള്ള ലേഖനം ഉണ്ടായതു്.

റോമർ 8-ാം അദ്ധ്യായം വിശേഷമായ ഒരു അദ്ധ്യായമാണ് അതു് ക്രിസ്തുവിന്റെ വീണ്ടെടുപ്പിനെക്കുറിച്ചുള്ള സ്തോത്രം കൊണ്ട് നിറഞ്ഞിരിക്കുന്നു. സമയമില്ലാത്തതുകൊണ്ട് ആ ഭാഗം വിവരിക്കുന്നില്ല. താൻ യറുശലേമിലേക്ക് പോകയും അവിടെ തന്നെ പിടികൂടുകയും ചെയ്യുന്നു. അവിടെയുള്ള യഹൂദന്മാർ താൻ ദുരുപദേശകനാണെന്ന് പറഞ്ഞു് തന്നെ തടവിൽ ഇടാൻ റോമയിലേക്കു കൊണ്ടുപോകുന്നു. അവിടെ കിടന്നുകൊണ്ടു നാലു ലേഖനങ്ങൾ എഴുതുന്നു. "അവ ഫിലേമോന്നും കൊലോസ്യക്കും എഫേസ്യക്കും, ഉള്ള ലേഖനങ്ങളാണ് താൻ തടവിൽ കിടക്കുന്നസമയം യജമാനനെ വിട്ടു ഓടിപോയ ഒരു അടിമയുണ്ടായിരുന്നു. ആ അടിമയുടെ യജമാനന്റെ പേരു് ഫിലെമോൻ എന്നായിരുന്നു. പൌലൂസ് യേശുക്രിസ്തുവിന്റെ സ്നേഹം എന്താണെന്നറിഞ്ഞിരുന്നു. അതുകൊണ്ടു താൻ അനുഭവിക്കുന്ന സ്നേഹത്തെ ഈ വിധത്തിൽ മററുള്ളവക്കവേണ്ടി പകരുകയാണ് ചെയ്യുന്നതു് ഫിലെമോൻ കൊലസ്സിൽ താമസിച്ചിരുന്നതു കൊണ്ടു അവരുടെ പേക്കെഴുതുന്നു നമ്മുടെ ജീവിതത്തിന്റെ പൂത്തീകരണത്തിനുള്ള വഴിയിൽ ക്രിസ്തുവിന്റെ വീണ്ടെടുപ്പിന്റെ സ്നേഹം തിരിച്ചറിഞ്ഞതുകൊണ്ടത്രെ താൻ കൊലോസ്യക്കു എഴുതിയിരുന്നതു് നിങ്ങൾ പരിപൂണ്ണമായി ശുദ്ധീകരിക്കപ്പെടണം എന്നാണ് എഴുതിയിരിക്കുന്നതു്. ഞാൻ ഒരു മനുഷ്യൻ കുരങ്ങായി മാറുകയാണ്. ഏതു ചിന്തകൊണ്ടാണ് നിങ്ങൾ ഇതു പറയുന്നതെന്ന് ഓമ്മിക്കുമായിരിക്കും. നമ്മെ വീണ്ടെടുക്കാൻ ക്രിസ്തു സ്വ

ന്തം രക്തം ചിന്തിയതു് എന്തിനാണു് നീ നിന്നെത്തന്നെ പരിശോധിച്ചു നോക്കണമെന്നു് ഞാൻ അപേക്ഷിക്കുന്നു.

കുറെ വർഷങ്ങൾക്കു മുമ്പിലത്തെ ജീവിതവും ഈ വർഷത്തെ ജീവിതവും തമ്മിൽ നീ താരതമ്യംചെയ്യുക. ക്രിസ്തുവിങ്കലേക്കു അടുത്തുവരുന്നില്ലെങ്കിൽ നീ നിന്റെ പാപത്തിൽ തന്നെ സ്ഥിതിചെയ്യുകയാണു്. നിന്റെ പാപം നീ ഏറ്റുപറഞ്ഞു ഉപേക്ഷിക്കണം. ഭർത്താവും ഭാര്യയും തമ്മിൽ യോജിപ്പില്ലായ്മ ഉണ്ടെങ്കിൽ നിങ്ങൾ തമ്മിൽ യോജിക്കണം. ക്രിസ്തുവിന്റെ വീണ്ടെടുപ്പിൻ സ്നേഹത്തിനു നിങ്ങളെ വീണ്ടെടുപ്പാൻ കഴിയുമെന്നു വിശ്വസിക്കുക. ദൈവത്തിന്റെ വീണ്ടെടുപ്പിൻ സ്നേഹം പരിപൂർണ്ണതയുണ്ടാക്കുന്ന ഒന്നാകുന്നു. ക്രിസ്ത്യാനികളായ നമുക്കു വീണ്ടെടുപ്പിൻസ്നേഹം ഉണ്ടായിരിക്കണം. സുറിയാനി ക്രിസ്ത്യാനികളാകുന്ന നിങ്ങൾക്കു സഹകരണമാകുന്ന സ്നേഹമില്ലെങ്കിൽ മററുള്ളവർ നിങ്ങളെ നോക്കി ചിരിക്കും. പൌലൂസ് തടവിൽ കിടക്കുമ്പോൾ എഴുതുന്നതു എഫേസ്യർക്കാണു്. ഈ ലേഖനത്തിൽ അപ്പോസ്തോലൻ പറയുന്നതു് ക്രിസ്തുവിന്റെ വീണ്ടെടുപ്പിൻസ്നേഹത്തിന്നു സമൂഹത്തെ തമ്മിൽ തമ്മിൽ യോജിപ്പിക്കാൻ ശക്തിയുണ്ടെന്നാണു്.

സമൂഹമദ്ധ്യത്തിൽ രണ്ടുവിധത്തിലുള്ള ചിന്തകൾ ഉണ്ടു്. ചിലർ അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞുപോകുന്നു. വേറെ ചിലർ പഴയതിനെ ഒട്ടിപ്പിടിക്കുന്ന യാഥാസ്ഥികന്മാരാണു്. ഇങ്ങനെ ഉല്പതിഷ്ണുക്കളും യഥാസ്ഥിതികന്മാരും തമ്മിൽ എപ്പോഴും മല്ലയുദ്ധമാണു്. സമൂഹത്തിൽ യോജിപ്പുണ്ടാകുന്നതിനായിട്ടു ക്രിസ്തുവിന്റെ വീണ്ടെടുപ്പിൻ സ്നേഹം നമുക്കുണ്ടാകണം. ഉല്പതിഷ്ണുക്കളും യാഥാസ്ഥികന്മാരും പരസ്പരം സ്നേഹിക്കണം. സമൂഹത്തെ കൂട്ടിബന്ധിക്കുന്ന ശക്തി സ്നേഹമാണു്. സ്നേഹത്തിനു നമ്മെ ഒരു ശരീരമാക്കാൻകഴിയും. ദൈവസ്നേഹം അഖിലാണ്ഡം നിറഞ്ഞിരിക്കുന്നു. സൎവ്വസ്ഥപിതാവായ ദൈവം നമ്മുടെ രക്ഷയ്ക്കായി തന്റെ പുത്രനായ യേശുക്രിസ്തുവിനെ ലോകത്തിലേക്കു അയച്ചതുകൊണ്ടു രക്ഷാമാൎഗ്ഗം ലോകത്തിൽ ഉളവായി. അതുവീണ്ടെടുപ്പിൻ സ്നേഹമത്രേ.

വീണ്ടെടുത്ത ദൈവസ്നേഹത്തെക്കുറിച്ചു നമുക്കു യോജിക്കാൻ കഴിയുന്നതുകൊണ്ടാണു ഒരു ദൈവം, ഒരു വിശ്വാസം ഒരു സഭ എന്നാപ്രമാണം സ്ഥാപിക്കപ്പെടുന്നതു്. വീണ്ടെടുപ്പിൻസ്നേഹം നമ്മുടെ സ്നേഹത്തെക്കാൾ ഉന്നതമാണു്. അതു നമ്മുടെ ഉള്ളിൽ സ്ഥിതിചെയ്തു നമ്മിൽ കൂടെ പ്രവർത്തിക്കുന്നു. ഇങ്ങനെ ത്രിത്വത്തിന്റെ യേശു നമുക്കു ലഭിക്കുന്നു സ്വർഗ്ഗസ്ഥനായ പിതാവും പരിശുദ്ധാത്മാവു നമ്മോടു കൂടെ ഇരിക്കേണ്ടതാണു്. യേശുക്രിസ്തുവുമുണ്ടു്. അതുകൊണ്ടു് നമുക്കു ദൈവത്തെക്കുറിച്ചു ത്രിത്വവിശ്വാസമാണുള്ളതു്. വീണ്ടെടുപ്പിൻ സ്നേഹം എന്താണെന്നു നാം ഗ്രഹിക്കുന്നില്ലെങ്കിൽ ത്രിത്വത്തിൽ യേശുക്രിസ്തു എന്താണെന്നു മനസ്സിലാക്കുവാൻ കഴിയുന്നതല്ല മൂന്നു ദൈവമില്ലല്ലൊ. ഇതു ആശ്ചര്യകരമായ ഒരു സ്നേഹമാകുന്നു. ത്രിത്വത്തെക്കുറിച്ചു നാം ചിന്തിക്കുമ്പോൾ പിതാവും പുത്രനും പരിശുദ്ധാത്മാവും എന്നു മൂന്നു ദൈവമുണ്ടെന്നു തോന്നും. എന്നാൽ സ്വർഗ്ഗത്തിന്റെയും ഭൂമിയുടേയും വീണ്ടെടുപ്പുകാരനായി ഏക ദൈവമേയുള്ളൂ. നാലാമത്തു് അപ്പോസ്തോലൻ ലേഖനം ഫിലിപ്യർക്കാണു് എഴുതുന്നതു. ഈ എഴുത്തു വളരെ അതിശയകരമായതാണു്. പൌലൂസു തടവിൽ കിടക്കുമ്പോൾ ചില ആളുകൾ പ്രത്യേകിച്ചു സ്ത്രീകൾ അപ്പോസ്തോലനു ചിലസമ്മാനങ്ങൾ കൊടുക്കുന്നതിനെ വാങ്ങിയശേഷം അവർക്കു നന്ദിപറയുന്ന ഒരു എഴുത്താണു. എന്നാൽ തടവിൽ കിടക്കുമ്പോൾ ദൈവസ്നേഹംകൊണ്ടു താൻ സംപൂർണ്ണനായിതീരുന്നു. തടവുകാർക്കു അപ്പം അപ്പവും ഉപ്പും വെള്ളവുമേ ലഭിച്ചിരുന്നുള്ളൂ. ക്രിസ്തുവിന്റെ വീണ്ടെടുപ്പിൻ സ്നേഹത്താൽ അപ്പോസ്തോലൻ തൃപ്തനായിരിക്കുന്നു. തടവിൽ ഞെരുക്കങ്ങൾ അനുഭവിക്കുന്നെങ്കിലും സന്തുഷ്ടനായിരിക്കുന്നതായി കാണാവുന്നതാണു് ദൈവത്തിന്റെ സ്നേഹം നമ്മിലുണ്ടാകുമ്പോൾ അതു നമുക്കു ഏറ്റവും വിലയുള്ളതായി ഭവിക്കുന്നു. അതുകൊണ്ടു അവനു ഹൃദയത്തിൽ സന്തോഷമുണ്ടാകുന്നു.

ക്രിസ്തുവിന്റെ സുവിശേഷം നമ്മെ സന്തോഷംകൊണ്ടു നിറക്കുന്നതാണു് നിനക്കു ഇന്നു സന്തോഷമുണ്ടോ? സന്തോഷമില്ലെങ്കിൽ നീ ഒരു സത്യക്രിസ്ത്യാനിയല്ല. അവന്റെ വി

ണ്ടെടുപ്പിൻസ്നേഹത്തിൽ നിനക്കു വിശ്വാസം ഉണ്ടെങ്കിൽ നിനക്കു സന്തോഷമുണ്ടാകും സകല ബന്ധനങ്ങളിൽ നിന്നും സ്വതന്ത്രനായിഭവിക്കും. തടവിൽ നിന്നു വിട്ടതിന്റെ ശേഷമാണു തന്റെ പതിനൊന്നാമത്തെ ലേഖനമായ തീത്തുസിന്റെ ലേഖനം എഴുതുമ്പോൾ പറയുന്നത്: ക്രേത്തയിലുള്ള ക്രിസ്ത്യാനികൾ പ്രവൃത്തിരൂപത്തിൽ സംഗതികൾ വരുത്തണമെന്നാണ് അവർ മടിയന്മാരായിരുന്നതിനേക്കുറിച്ചാണു പൌലൂസു തീത്തൂസിനു എഴുതുന്നതു

തീത്തൂസിന്റെ അപ്പൻ പുറജാതിവർഗ്ഗത്തിൽപെട്ടവനാണ്. അമ്മ യഹൂദസ്ത്രീയുമായിരുന്നു. തിമോത്ത്യാസ് ഒരു വലിയ പട്ടണപ്പള്ളിയുടെ പട്ടക്കാരനായിരുന്നതുകൊണ്ടു അവനു ക്രിസ്തുവിന്റെ വീണ്ടെടുപ്പിൻ സ്നേഹത്തെക്കുറിച്ചെഴുതുന്നതു ചിലപ്പോൾ നമ്മുടെ സ്നേഹം സ്ഥിരമായിരിക്കയില്ല. നാം ആദ്യമായി നമ്മുടെ സ്നേഹിതരെ സ്നേഹിക്കുന്നു. താൻ രണ്ടാമതു തടവിൽ കിടക്കുമ്പോഴാണ് അവസാനത്തെ ലേഖനമായ 2 തിമോ: എഴുതിയതു് താൻ ക്രിസ്തുവിനുവേണ്ടി ഒരു രക്തസാക്ഷിയാകാൻ തുടങ്ങിയെന്നു അതിൽ എഴുതിയിരിക്കുന്നു. ക്രിസ്തുവിനുവേണ്ടി മരണമാസ്വദിക്കാൻ സന്നദ്ധനായിരിക്കുന്നു. ക്രിസ്തുവിൽ വെളിപ്പെട്ട ദൈവത്തിന്റെ വീണ്ടെടുപ്പിൻ സ്നേഹത്തിൽ പൌലൂസ് ആദ്യമായിട്ടു വിശ്വസിക്കയും അതു പ്രവൃത്തിയിൽ വരുത്തുകയും ചെയ്യുന്നു. ഈ 13 ലേഖനങ്ങളിൽ മൂന്നിലും വിശ്വാസത്തെപ്പററി ഒന്നും താൻ പറയുന്നില്ല. വിശ്വാസം, പ്രത്യാശ, സ്നേഹം ഇവ മൂന്നും നില്ക്കുന്നു. ഇവയിൽ വലിയതു സ്നേഹമാണ്. അതുകൊണ്ടു നിങ്ങളുടെ സഹോദരന്മാരെ സ്നേഹിക്കുന്നില്ലെങ്കിൽ ക്രിസ്ത്യാനി എന്ന പേരിനു യോഗ്യനല്ല. ആ പേരിനു നാം അർഹരല്ല നിങ്ങൾ എന്നോടു ചോദിച്ചേക്കാം കഗാവാ ജപ്പാൻ ഒരു ക്രിസ്തീയരാജ്യമാക്കുമോ? നിശ്ചയമായും തീരും എന്നാണു മറുപടി എന്തുകൊണ്ടെന്നാൽ ക്രിസ്തുവിന്റെ സ്നേഹം നാം അറിയുന്നില്ലെങ്കിൽ ജപ്പാനു ഒരു രാജ്യമായിരിപ്പാൻ സാധിക്കയില്ല നിങ്ങൾ ആവർത്തിച്ചാവർത്തിച്ച് സ്നേഹം പഠിക്കേണം ദിവസംതോറും പ്രവൃത്തിയിൽ വരുത്തുകയും ചെയ്യുക.

---

സി. പി. എം. എം. പ്രസ്സ്, കോഴഞ്ചേരി.

നമ്പർ 8

# മാരാമൺ കൺവൻഷൻ പ്രസംഗങ്ങൾ.

വ്യാഴാഴ്ച രാത്രിയോഗം 11—7—1114.

പ്രാസംഗികൻ, ഡാക്ടർ കഗാവാ.

പരിഭാഷകൻ, റവ: കെ. ഇ. ഉമ്മൻ ബി. എ.

പ്രസാധകൻ.

എം. എം. മാമ്മൻ.

ഇന്നുരാത്രി യേശുക്രിസ്തുവിൻെറ സുവിശേഷം ജപ്പാൻ സാമ്രാജ്യത്തെ ഏതു വിധത്തിലാണ് മാറിക്കൊണ്ടിരിക്കുന്നതെന്നു നിങ്ങളോടുപറയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഫ്രാൻസിസ്സ് സേവ്യർ (ശൗരിയാർ പുണ്യവാളൻ) ഈ മലയാളത്തിൽ വേലചെയ്തു ജീവിച്ചിരുന്ന ആളാണല്ലോ. അദ്ദേഹം ഒരുവർഷം ആറുമാസം ജപ്പാനിൽ താമസിച്ചു. അദ്ദേഹത്തിൻെറ കാലത്തു ഫ്രാൻസിസ്കൻ മിഷ്യനറിമാരും പിന്നീട് ജസ്യൂറ്റ് മിഷ്യനറിമാരും ജപ്പാനിൽ വന്നിട്ടുണ്ട്. ഇതിൻെറ ഫലമായി 4 നൂററാണ്ടുകൾക്കു മുമ്പ് ജപ്പാനിൽ ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. ജസ്യൂററുകാരും ജപ്പാൻ ഗവമ്മെണ്ടും തമ്മിൽ വിരോധമുണ്ടായി. ഈ വിരോധത്തിൻെറ ഫലമായി ജസ്യൂററുകാരെ ഓടിച്ചുകളകയുംചെയ്തു. അതിൻെറ ശേഷം ക്രിസ്തുവിൽ വിശ്വസിക്കുന്നവരായി ഒരുത്തരും ജപ്പാനിൽ ഉണ്ടായിരുന്നുകൂടാ എന്നു നിർബന്ധംവച്ചു. എഴുപതു വർഷങ്ങൾക്കു മുൻപു ഒരു അമേരിക്കൻ മിഷ്യനറി ജപ്പാനിൽ വന്നു അതിൻെറശേഷം വിശുദ്ധിയെസംബന്ധിച്ചു ഞങ്ങൾക്കു ചില മാററങ്ങൾ ഉണ്ടായി. കുടുംബജീവിതത്തിൽ സ്നേഹം ഉണ്ടാകേണ്ടതിൻെറ ആവശ്യം ഞങ്ങൾക്കു ബോധപ്പെട്ടു ക്രി

ലിഖവലക്കാരെ ബഹുമാനിക്കണം എന്നുള്ള ചിന്ത ഞങ്ങൾക്കുണ്ടായി. ആകാശത്തിന്റെയും ഭൂമിയുടെയും സ്രഷ്ടാവായ ദൈവത്തെ ഞങ്ങൾ ആദ്യമായിട്ടു കണ്ടറിഞ്ഞു. കഴിഞ്ഞ എഴുപതുവർഷങ്ങൾക്കു മുമ്പു ഒരു ജപ്പാൻകാരന് എത്ര ഭാര്യമാരെ വേണമെങ്കിലും സ്വീകരിക്കാമായിരുന്നു. ജപ്പാനിലെ മന്ത്രിസഭയിലെ ഒരംഗമായിരുന്ന എന്റെ പിതാവിനു രണ്ടു ഭാര്യമാരുണ്ടായിരുന്നു. ആദ്യഭാര്യക്കു മക്കളില്ലായിരുന്നു. രണ്ടാമത്തെ ഭാര്യയിൽ നിന്നു അഞ്ചു സന്താനങ്ങൾ ഉണ്ടായിരുന്നു. എന്റെ പിതാവിന്റെ സ്വത്തു അനുഭവിക്കുവാൻ ആദ്യഭാര്യ എന്നെ ദത്തെടുത്തു. വലിയോരു ഭവനത്തിലാണു ഞാൻ താമസിച്ചിരുന്നതു്. എങ്കിലും സ്നേഹമില്ലായിരുന്നതുകൊണ്ടു ജീവിതം ഭയങ്കരമായിതീർന്നു. അതുകൊണ്ടു ഒരു നല്ലപൈതലായി ജീവിക്കണമെന്നു എനിക്കു ചിന്തയുണ്ടായി. അമേരിക്കൻ മിഷ്യനറി ഒരു ഇംഗ്ലീഷുവേദപുസ്തകം എന്നെ പഠിപ്പിച്ചു.

ഞാൻ എന്റെ ചാർച്ചക്കാരെ നോക്കുമ്പോൾ അവർ എല്ലാം ധനപുഷ്ടിയുള്ളവരായിരുന്നു. അവൎക്കു സന്മാൎഗ്ഗനിഷ്ഠ കുറഞ്ഞിരുന്നു. 12-ാം വയസ്സിൽ ഞാൻ ഗവർമ്മെൻറുസ്കൂളിൽ പ്രവേശിച്ചു. ആ സ്കൂളിൽ 150 കുട്ടികൾ ഉണ്ടായിരുന്നു. അവൎക്കു ധാർമ്മികജീവിതം കുറഞ്ഞിരുന്നു. അതുകൊണ്ടു് ഞാൻ ദൈവത്തിൽ വിശ്വസിക്കാൻ തുടങ്ങി. ക്രിസ്തുവിന്റെ നാമത്തിൽ പ്രാൎത്ഥിക്കാൻ തുടങ്ങി. എന്റെ പിതാവും മാതാവും മരിച്ചുപോയി. എന്റെ അമ്മാവൻ ഗവർമ്മെൻറു തീവണ്ടിപ്പാതയിലെ ഒരുദ്യോഗസ്ഥനായിരുന്നു. അദ്ദേഹം ബുദ്ധമതവിശ്വാസിആയിരുന്നതുകൊണ്ടു് ക്രിസ്തുമാൎഗ്ഗത്തോടു വിരോധമായിരുന്നു. ഞാൻ അദ്ദേഹത്തോടുകൂടെയാണ് താമസിച്ചിരുന്നതു്. അതുകൊണ്ടു ഞാൻ പ്രാർത്ഥിക്കാൻ പോകുന്നതു് പരസ്യമാകാൻ പാടില്ലായിരുന്നു. കാരണം ആ വീട്ടിലുള്ളവൎക്കു ക്രിസ്തുമാൎഗ്ഗത്തോടു വിരോധമായിരുന്നു. അതുകൊണ്ടു ഞാൻ എന്റെ കിടപ്പുമുറിയിൽ പ്രവേശിച്ചു് പുതപ്പുകൊണ്ടു മൂടിക്കിടന്നു ദൈവമേ എന്നെ ഒരു നല്ലപൈതലാക്കണമേ എന്നു പ്രാർത്ഥിക്കുക പതിവായിരുന്നു. ഏഴുമാസം കഴിഞ്ഞു എനിക്കു വേദപുസ്തകം തന്ന അമേരിക്കൻ മി

ഷ്യനറിയുടെ അടുക്കൽ ഞാൻ പോയി. ആ മിഷ്യനറി എന്നോടു പല ചോദ്യങ്ങൾ ചോദിച്ചു. "മി: കഗാവാ നിങ്ങൾ ദൈവത്തിൽ വിശ്വസിക്കുന്നുവോ?" അതേ, ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു. "നിങ്ങൾ ക്രിസ്തുവിൽ വിശ്വസിക്കുന്നോ?" ഞാൻ വിശ്വസിക്കുന്നു. "പ്രാർത്ഥിക്കുന്നുണ്ടോ" എന്നു ചോദിച്ചു. പ്രാർത്ഥിക്കുന്നുണ്ടെന്നു ഞാൻ പറഞ്ഞു. 'എങ്ങിനെയാണു നിങ്ങൾ പ്രാർത്ഥിക്കുന്നതു്'. കിടക്കമുറിയിൽ കടന്നു ആടമൂടപ്പുതച്ചാണെന്നു പറയേണ്ടിവന്നു. എന്നാൽ ആ മറുപടി പറവാൻ ഞാൻ വളരെ മടിച്ചു "നീ ദൈവത്തിൽ വിശ്വസിക്കുന്നു. യേശുക്രിസ്തുവിൽ വിശ്വസിക്കുന്നു പ്രാർത്ഥിക്കയുംചെയ്യുന്നു പിന്നെയെന്താണു പള്ളിയിൽ വരാത്തതു്? എന്നെ വീട്ടിൽ നിന്നു പുറത്താക്കുമെന്നു അറിന്നു ഞാൻ മറുപടി പറഞ്ഞു. ഉടനെ അദ്ദേഹം "മിസ്റ്റർ കഗാവാ നിങ്ങൾ ഒരു ഭീരുവാണല്ലൊ" എന്നുപറഞ്ഞു. ഒരു ജപ്പാൻ യുവാവിനെ ഭീരുവെന്നു പറയുന്നതു് അഭിമാനക്ഷയമാണു്. അതുകേട്ടിട്ടു് ഞാൻ അദ്ദേഹത്തോടു നിങ്ങൾക്കു ആ പദം ഒന്നുകൂടെ പറയാമോ എന്നു ചോദിച്ചു. അദ്ദേഹം "അതേ മിസ്റ്റർ കഗാവാ നിങ്ങൾ ഒരു ഭീരുവാണെന്നു" ഉറപ്പിച്ചു പറഞ്ഞു. അങ്ങിനെയാണെങ്കിൽ സ്നാനമേല്ക്കാൻ ഞാൻ തയ്യാറാണെന്നു പറഞ്ഞു. അതിന്റെ ശേഷം ഞാൻ സ്നാനമേററു പള്ളിയിൽപോയി. അതിൽപിന്നെ ഞാൻ ഒരു നല്ലകുട്ടിയായി ജീവിക്കണമെന്നും പുറംപന്തിയിൽ കിടക്കുന്നവരുടെ രക്ഷയ്ക്കായിട്ടു ആയുസ്സിനെ വിനിയോഗിക്കണമെന്നും തീരുമാനിച്ചു.

എന്റെ സ്വന്ത അനുഭവത്തെപ്പററി പ്രശംസയായി സാക്ഷി പറക വളരെ പ്രയാസമാണു്. എങ്കിലും ക്രിസ്തുവിനുവേണ്ടി ഞാൻ അതു ചെയ്യുന്നു. മുപ്പതു വർഷങ്ങൾക്കു മുമ്പിൽ ക്രിസ്തുവിനുവേണ്ടി ജീവിപ്പാൻ വീടുവിട്ടു ജപ്പാനിലെ പുറംപന്തിയിലുള്ള ഒരു തെരുവിൽ ഞാൻ താമസമാക്കി. ഇതു കോബേ-എന്ന പട്ടണമാണു് അതു ജപ്പാനിലെ നാലാമത്തെ പട്ടണമാകുന്നു എല്ലാററിലും വലിയതു-ടോക്കിയോ-പട്ടണമാണു് അവിടെ 60 ലക്ഷം ജനങ്ങളുണ്ടു്. കോബേ ബൊംബേ പട്ടണം പോലെയാണു്. അവിടെ 10 ലക്ഷം ജ

നങ്ങളെയുള്ളൂ. അവിടെ വളരെ ഇടുങ്ങിയ ഒരു സ്ഥലത്തു ഞാൻ പോയി പാൎത്തു. അവിടെ ഉണ്ടായിരുന്ന പതിനൊന്നു തെരുവുകളിലുംകൂടി പതിനോരായിരം പേർ താമസിച്ചിരുന്നു ശിക്ഷ അനുഭവിച്ചു ശേഷം ജയിലിൽനിന്നു വിമോചനം ലഭിച്ച 800 പേർ അവിടെ താമസിച്ചിരുന്നു. അതു ചൂതുകളിക്കാരുടെ ഒരു പ്രധാന സ്ഥാനമായിരുന്നു. 70 ആളുകൾ ആ സംഘത്തിൽ ഉണ്ടായിരുന്നു. ഒരു വലിയ കുററവാളിയായിരുന്നു ആ ചൂതുകളി സംഘത്തിന്റെ നായകൻ അവിടെയുള്ള അനേകരുടെ വീടുകൾ വളരെ ചെറുതായിരുന്നു. 6 അടി നീളവും 6 അടി വീതിയുമുള്ള ഒരു മുറിയിൽ 9 പേർ ഉറങ്ങുമായിരുന്നു ഇവിടെ ഈ പന്തൽ ഞാൻ നോക്കിയിട്ട് 6 അടി നീളവും 6 അടി വീതിയുമുള്ള സ്ഥലത്തു ഒൻപതു പേർ ഇരിക്കുന്നതായി കാണുന്നു. നമ്മുടെ മുട്ടു മടക്കാൻ കഴിയുന്നതുകൊണ്ടു ഇങ്ങനെ ഇരിക്കാവുന്നതാണ്. അവിടെയുള്ള ചെറിയ മുറിയിൽ 9 പേർ ഉറങ്ങുമായിരുന്നു. മൂന്നു ആളുകൾ അങ്ങോട്ടും മൂന്നു ആളുകൾ ഇങ്ങോട്ടും മൂന്നുപേർ വേറൊരു വശത്തേക്കും തലവച്ചു കിടക്കും. കുടിയന്മാരായിട്ടുള്ളവരും ദുൎമ്മാൎഗ്ഗികളായിട്ടുള്ളവരും മോഷ്ടാക്കളും ആയി ധാരാളം ആളുകൾ അവിടെയുണ്ടായിരുന്നു. ആ സ്ഥലത്തു ആണ്ടുതോറും 10 പേർ എങ്കിലും കൊല്ലപ്പെടുമായിരുന്നു. അവിടെ ഒരുത്തൻ കൊല്ലപ്പെട്ടതായ ഒരു വീടുണ്ട്. ആ ആൾ കൊല്ലപ്പെട്ടതിന്റെ ശേഷം പീഡിപ്പിക്കുന്ന ഒരു ഭൂതം ആ വീട്ടിൽ വരുന്നതായി അവിടെയുള്ളവർ അറിഞ്ഞിരുന്നു. അതുകൊണ്ടു അവിടെ ആരും താമസിക്കയില്ല. ഈ വീടിന് ദിവസം ഒരണ കൊടുത്താൽ മതിയായിരുന്നു. ഇതു വളരെ നല്ലതെന്നു കണ്ട് ദിവസം ഒരണവീതം കൊടുത്തു ഞാൻ ആ വീടു കൂലിക്കെടുത്തു. ഒൻപതടി നീളം ആറടി വീതിയുള്ള രണ്ടു മുറികൾ അവിടെ ഉണ്ടായിരുന്നു ഞാൻ ആ മുറി എടുത്തശേഷം ആ മനുഷ്യൻ കൊല്ലപ്പെട്ടതായ ആ സ്ഥാനത്തുതന്നെ എന്റെ കിടക്ക ഞാൻ വിരിച്ചു അവന്റെ ആത്മാവ് ഉണ്ടെങ്കിൽ വരട്ടെ എന്നു ഞാൻ ആലോചിച്ചു പക്ഷേ എന്തുചെയ്യാം ആത്മാവ് വന്നില്ല. അവിടെ ചൂതുകളിക്കാരുടെ സഖിയായിരുന്ന ഒ

രാരം എന്റെ അടുക്കലേക്ക ഒരു കൈത്തോക്കുമായിട്ട വന്നു കയററി. മി: കഗാവാ നിങ്ങരം ഇവിടെ പാക്കാൻ വിചാരിച്ചിരിക്കുന്നുവല്ലൊ. ഞങ്ങളുടെ കൂട്ടത്തിൽ ഒരു കുടിയനായ മനുഷ്യൻ ഉണ്ട്. അവൻ കുടിച്ചുകഴിഞ്ഞാൽ അങ്ങോട്ടുമിങ്ങോട്ടും നീങ്ങാതെ നില്ക്കും. ഈ വീട് പിശാചുക്കരം ഉള്ളതാണല്ലോ. അതിനാൽ ഇവനെക്കൂടി നിങ്ങരംക്ക ഒരു കൂട്ടുകാരനായിട്ട തരാം. അതിന്റെ ശേഷം ഈ കൈത്തോക്കും കയ്യിൽ എടുക്കുക എന്നു പറഞ്ഞു കൈത്തോക്ക എന്നെ കാണിച്ചു. അവന്റെ കൂട്ടുകാരൻ ഒരു തടിയനാകയാൽ അയാളെ എല്ലാവരും ബിംബം എന്നാണു വിളിച്ചുവരുന്നതു ഞാൻ അദ്ദേഹത്തോട്ട ബിംബത്തെ ഞാൻ സ്വീകരിച്ചുകൊള്ളാം. പക്ഷെ കൈത്തോക്ക വേണ്ടാ എന്നു പറഞ്ഞു. ഞാൻ അയാളെ അംഗീകരിച്ചു. അതിന്റെ ശേഷം ആ ബിംബം അവനു കിടക്കാൻ ഒരു സ്ഥലം കൊടുക്കണമെന്ന് ആവശ്യപ്പെട്ട പിശാചിനെപ്പററിയുള്ള ഭീതികൊണ്ടു അവൻ എന്റെ കൂടെ കിടക്കണം എന്നു നിർബന്ധമായി. എന്റെ കട്ടിലിൽത്തന്നെ ഞാൻ കയററി കിടത്തി! പക്ഷേ അവന്റെ തൊലിയിൽ ഒരു രോഗം ഉണ്ടായിരുന്നതു് ഞാൻ മനസ്സിലാക്കിയിരുന്നില്ല. ഞാൻ ഉണന്നു നോക്കിയപ്പോരം ആ രോഗം എന്റെ തൊലിമേലും പിടിച്ചിരിക്കുന്നതായി കണ്ടു. ഞാൻ അതിരാവിലെ എഴുനേല്ക്കും. പക്ഷേ അവൻ ആ കിടപ്പിൽത്തന്നെ കിടക്കുന്നു. ഞാൻ അവനെ ഉണത്താനും പോയില്ല. നേരം വെളുത്തു വളരെ നേരം കഴിഞ്ഞിട്ടും ആ ബിംബം ഉണന്നു എഴുനേല്ക്കാൻ ഭാവമില്ല നിങ്ങരം എന്താണെഴുനേൽക്കാത്തതെന്നു ഞാൻ ചോദിച്ചു ഞാൻ എഴുന്നേററാൽ ഉടൻ ഭക്ഷണം വേണം അല്ലാത്തപക്ഷം അതിനു ബദ്ധപ്പെടുന്നശക്തി നഷ്ടമായിപോകുമെല്ലൊ എന്നു വിചാരിച്ചാണെന്നു മറുപടി പറഞ്ഞു.

പിന്നീട് കയറിവന്നതു ഒരു കൊല്ലനെ കുത്തികൊന്നവൻ ആയിരുന്നു അവൻ മനഃപൂർവ്വമായി ഈ കുല ചെയ്തതല്ല എന്ന് കച്ചേരിയിൽ അവനു വിപരീതമായി ആരും സാക്ഷിപറയാഞ്ഞതുകൊണ്ട് മനസ്സിലാക്കാം. അതുകൊണ്ട് ഒരു വർഷവും ആറു മാസത്തെ ശിക്ഷയും കഴിഞ്ഞു അവനെ ഇറക്കിവിട്ട തടവിൽ കിടന്നിരുന്ന ഓരോരോ രാത്രിയും പിശാ

ചിനെ സ്വപ്നം കാണുക പതിവായിരുന്നു. അവൻ അന്ന് എന്നോടു പറഞ്ഞു മി: കഗാവാ നിങ്ങൾ പിശാചു പീഡിപ്പിക്കുന്ന വീട്ടിലാണല്ലോ പാൎക്കുന്നതു്. എന്നാൽ എന്റെ കൂടെ രാവും പകലും ഒരു പിശാചുണ്ടു്. അതിനെ മാററാൻ നിങ്ങൾ ശ്രമിക്കണമെന്നു പറഞ്ഞു. ഇങ്ങനെ ഞാൻ എന്റെ കിടക്കയുടെ നടുക്കും എന്റെ ഒരുഭാഗത്തു് മുമ്പിലത്തെ ബിംബവും മറുവശത്തു് ഈ കൊലപാതകനും കിടക്കും. അദ്ദേഹം വിശ്വസിച്ചിരിക്കുന്നതു് ദൈവം അത്ഭുതകരമായി എന്നെ പിശാചിൽ നിന്നു് രക്ഷിക്കുന്നുവെന്നാണു. ദൈവം എന്റെ അടുക്കൽ വന്നു പിശാചിനെ ഓടിക്കുമ്പോൾ എന്റെ ശരീരത്തിൽ അവൻ മുറുകെ പിടിച്ചിരുന്നാൽ അവന്റെ ശരീരത്തിലേക്കു കടന്നു് അവന്റെ പിശാചിനേയും ഓടിക്കുമെന്നായിരുന്നു അവന്റെ വിശ്വാസം. അതിനാൽ അവൻ എന്റെ കയ്യിൽ മുറുകെ പിടിക്കും ദൈവശക്തി എന്നിലേക്കു വരുമ്പോൾ അതു അവന്റെ കയ്യിൽകൂടെ കടന്നു ആ പിശാചിനേയും ഓടിക്കുമെന്നാണു് അവൻ വിചാരിച്ചതു് എന്നാൽ ചിലപ്പോൾ അവൻ പെട്ടെന്നു ഞെട്ടി ഉണൎന്നു് നിലവിളിക്കുക അവന്റെ പതിവാണു്. അപ്പോൾ ഞാൻ അവനെ കുലുക്കി നല്ലവണ്ണം ഉണൎത്തി കൎത്താവു ലോകരക്ഷകനാണെന്നും മററും പറയുമായിരുന്നു. അപ്പോൾ ഞാൻ അവനെ വിശ്വസിച്ചുകൊള്ളാം എന്നാൽ ഇപ്പോൾ എന്റെ കയ്യിൽ ഒന്നു പിടിച്ചുകൊള്ളണേ എന്നു പറയും. ഞാൻ എന്റെ കൈ കൊടുക്കുമ്പോൾ അവൻ കയ്യിൽ പിടിച്ചു് ഉറങ്ങും. നാലു വൎഷംകൊണ്ടു് അവൻപൂൎണ്ണ സുഖപ്രാപ്തിയിൽ എത്തിച്ചേൎന്നു.

19 വൎഷമായി പുണ്ണുകൊണ്ടു വലഞ്ഞിരുന്ന ഒരുവൻ എന്റെ അടുക്കൽവന്നു ഇപ്രകാരം പറഞ്ഞു, "മി: കഗാവാ, നിങ്ങൾക്കു ഈ ബിംബവും ഈ കൊലപാതകനുമുണ്ടല്ലോ. പിന്നെ എന്തുകൊണ്ടാണു് എന്നെക്കൂടി താമസിപ്പിക്കാൻ പാടില്ലാത്തതു്." വരണം നമുക്കെല്ലാംകൂടി ഒരുമിച്ചു പാൎക്കാം എന്നു ഞാൻ പറഞ്ഞു ആ കാലത്തു എനിക്കു 11 രൂപ മാത്രമെ കിട്ടുമായിരുന്നുള്ളു. ഈ 11 രൂപാ കൊണ്ടു പ്രായപൂൎത്തിയായ 4 ആളുകൾ കഴിച്ചുകൂട്ടുന്നതു് പ്രയാസമാണെന്നറി

യാമല്ലോ. അതിനാൽ കഞ്ഞിയിൽ കൂടുതൽ വെള്ളമൊഴിച്ചു കഞ്ഞിവെള്ളം കൊണ്ടു ഞങ്ങൾ വയർ നിറച്ചുതുടങ്ങി. ഞങ്ങൾക്കു ദിവസംപ്രതിയുള്ള ആഹാരം ഇന്നും തരേണമേ എന്നാണല്ലോ കത്താവിൻെറ പ്രാത്ഥനയിൽ നമ്മെ പഠിപ്പിച്ചിട്ടുള്ളതു്. അവിടെ പറയുന്നതു ഞങ്ങളുടെ ആഹാരം എന്നതിന്ന എൻെറ ആഹാരം എന്നല്ലാ പിന്നയോ ഞങ്ങളുടെ ആഹാരം എന്നതു് ബിംബത്തിൻെറയും കൊലപാതകൻെറയും പുണ്ണുപിടിച്ചവൻെറയും എൻെറയും ആഹാരമാണു്. അതുകൊണ്ടു, കത്താവിൻെറ പ്രാത്ഥന ഞാൻ ചൊല്ലുന്നതു അത്ഥവത്തായിരുന്നു എന്നതു സത്യംതന്നെ. അങ്ങനെ മൂന്നു മാസത്തേക്കു കഞ്ഞിയിൽ വെള്ളമൊഴിച്ചു രണ്ടു നേരത്തെ ആഹാരംമാത്രം കഴിച്ചു ഞങ്ങൾ വിശപ്പടക്കി പ്രായാധിക്യമുള്ള സ്ത്രീകളുടെ ഒരു സംഘടന അവിടെയുണ്ടു്. അതിൻെറ പ്രസിഡൻറു് ഞങ്ങളുടെ അടുക്കൽ വന്നു അഞ്ചു രൂപാ തന്നു. അന്നു് അരി വാങ്ങി ചോറുവച്ചു് ഉണ്ടു. എൻെറ ആയുസ്സിൽ ചോറു് ഇത്ര രുചികരമെന്നു് അന്നാണു് ഞാൻ അറിഞ്ഞതു്. മററുള്ളവരെ ആശ്രയിക്കുന്നതു എനിക്കു് ഇഷ്ടമല്ല. അതുകൊണ്ടു ഞങ്ങളുടെ ആവശ്യങ്ങൾ നിർവഹിപ്പാൻ ചിമ്മിനിയുടെ പുക തുടയ്ക്കുന്ന ജോലിയിൽ ഞാൻ പ്രവേശിച്ചു. അതിന്നു പത്തു രൂപ പ്രതിഫലംകിട്ടുമായിരുന്നു.

എൻെറ അടുത്ത വീട്ടിൽ താമസിച്ചിരുന്ന ഒരുവൻ തുറമുഖത്തു് സാമാനങ്ങൾ കയററി ഇറക്കാൻ പോകുമായിരുന്നു. അവന്നു അതിന്നു പ്രതിഫലമായി മാസം 120 രൂപാവീതം കിട്ടുമായിരുന്നു. എന്നാൽ അവൻ ഒരു കുടിയനായിരുന്നതിനാൽ ദിവസം നാലുരൂപാ അവന്നു കുടിക്കാൻ മതിയാകയില്ലായിരുന്നു. തണുപ്പുകാലം ഇവിടുത്തെ മഞ്ഞുകാലത്തേക്കാൾ തണുപ്പാണു്. അവൻെറ കുടി വർദ്ധിച്ചു അവന്നുണ്ടായിരുന്ന രണ്ടു പെൺകുട്ടികളെ 70 രൂപ വിലയ്ക്കു അവൻ ഒരു ചീനക്കാരന്നു വിററു കിട്ടിയ തുക കൂടി കുടിക്കാൻ ഉപയോഗിച്ചു. ഞാൻ എനിക്കു കിട്ടിയ 21 രൂപകൊണ്ടു എൻെറ ആവശ്യങ്ങളും കഴിച്ചു മൂന്നുപേരെയും കൂടി രക്ഷിച്ചു. അതേസമയത്തു എൻെറ അയൽവാസി അയാൾക്കു കിട്ടിയ 120 രൂപകൊണ്ടു് അവൻെറ കാര്യങ്ങൾ സാധിക്കാഞ്ഞിട്ടു് അവൻെറ രണ്ടു

കുട്ടികളെ കൂടി വിററു. ഇതാണ് കുടിയാന്മാരുടെ അനുഭവം എന്നു് ഓൎക്കേണമേ.

ഈ പുറംതെരുവിൽ ചീത്തസ്ത്രീകൾ ധാരാളമുണ്ട്. അവൎക്കു ഗൎഭധാരണമുണ്ടായാൽ അവർ പ്രസവിക്കുന്ന കുഞ്ഞുങ്ങളെ കൊല്ലാൻ ഈ തെരുവിൽ കൊണ്ടുവരും. ഇപ്രകാരം കൊല്ലുന്ന പല സ്ത്രീകളും അവിടെയുണ്ടായിരുന്നു. അവിടെ ഒരു മോഷ്ടാവിൻെറ ഭാൎയ്യയുണ്ടായിരുന്നു. അവൾ രണ്ടുപ്രാവശ്യം തടവിൽ കിടന്നവളാണ്. അവളുടെ കുഞ്ഞിനെ കൊല്ലുവാൻ അവൾ ശ്രമിച്ചു. അതിനെ വിഷംകൊടുത്തോ മററോ കൊന്നാൽ പോലീസുകാർ പിടികൂടുമല്ലോ എന്നു വിചാരിച്ചു അവൾ അതിനു നല്ല ഭക്ഷണം കൊടുക്കാതെയിട്ടു കൊല്ലാൻ നിശ്ചയിച്ചു. അങ്ങനെയെങ്കിൽ ഭക്ഷണമില്ലാതെ മരിച്ചു എന്നു സൎട്ടിഫിക്കേററു കിട്ടും, അതിനെ ദഹിപ്പിക്കയും ചെയ്യാം അവൾ ഒരു കൊള്ളരുതാത്തവളായിരുന്നു എങ്കിലും അവൾക്കും മനസ്സാക്ഷി ഉണ്ടായിരുന്നു. ആഴ്ചയിൽ ഒരു തകരം പാൽ വീതം ഞാൻ ഈ കുട്ടിയ്ക്കു തരാം, അതിനെ കൊല്ലേണ്ടാ എന്നു ഞാൻ പറഞ്ഞു. ഇപ്രകാരം കുറെയാഴ്ചകൾകഴിഞ്ഞു് കൎക്കടകമാസത്തിലെ ചൂടുകാലത്തു അവൾ എവിടെയൊപോയി കുറെ കഴിഞ്ഞപ്പോൾ പോലീസുസ്റ്റേഷ്യനിൽ ചെല്ലുവാൻ എനിക്കു ഒരുത്തരവു കിട്ടി. ഇതിനുമുമ്പു് ഞാൻ പോലീസുസ്റ്റേഷ്യനിൽ പോയിട്ടില്ലായിരുന്നു അവരുടെ നായകൻ എന്നോടു "നിങ്ങൾ കഗാവാ അല്ലേ?"അതേ. "നിങ്ങൾക്കൊരു ഭാൎയ്യയില്ലെ?ഇല്ല "നിങ്ങൾ പുറംതെരുവിൽ ഒരു ഭാൎയ്യയോടുകൂടെ താമസിച്ചിരുന്നില്ലേ" ഇല്ല "നിങ്ങൾ കള്ളം പറയരുതു്. നിങ്ങൾക്കു ഒരു കുട്ടിയില്ലേ?" ഭാൎയ്യയില്ലതെ എങ്ങിനെ കുട്ടിയുണ്ടാകും എന്നു ഞാൻ പറഞ്ഞു. പോലീസു നായകൻ "നിങ്ങൾ കള്ളം പറയുന്നു. നിങ്ങളുടെ കുട്ടി ഇവിടെയുണ്ട്" അങ്ങിനെയാണെങ്കിൽ ആ കുട്ടിയെ എനിക്കൊന്നു കാണണമെന്നു ഞാൻ പറഞ്ഞു. ഒരുപോലീസുകാരൻ എന്നെ വിളിച്ചു കൊണ്ടുപോയി കുട്ടിയെ കാണിച്ചു. അതു് ഞാൻ ഒരു തകരം പാൽവീതം കൊടുത്തുകൊണ്ടിരുന്ന ബലഹീനപ്പെട്ട കുട്ടിയും തള്ളയും ആയിരുന്നു. ആ കൊള്ളരുതാത്ത സ്ത്രീ പോലീസിൽചെന്നു അവൾ എൻെറ ഭാൎയ്യയും

8 തുടർച്ച
കുട്ടിയെൻേറതുമാണെന്നും പറഞ്ഞിരുന്നു ഞാൻ ഉള്ളനേരു പറഞ്ഞെങ്കിൽ അവൾക്കു നാലു വർഷം തടവുശിക്ഷ കിട്ടുമായിരുന്നു. എന്നാൽ ഞാൻ ഒന്നും പറയാതെ ഈ കുട്ടിയെ ഞാൻ കൊണ്ടുപൊയ്ക്കൊള്ളാമെന്നുപറഞ്ഞു ആ കുട്ടിയെ കൂടെ കൊണ്ടുപോന്നു. എന്നാൽ ഇതിൻെറശേഷം ഞാൻ ഒരുതള്ളയായിത്തീൻു. ഈ കുട്ടിക്കു ആവശ്യമുള്ള പാൽ ഞാനാണല്ലോ കൊടുക്കേണ്ടതു്. അതുകൊണ്ടു യഥാൎത്ഥമായ തള്ള ഞാനാണ്.

ഞാൻ ഈ ശിശുവിനെ മുറിയിൽ കൊണ്ടുചെന്നപ്പോൾ എൻെറ കൂട്ടുകാരായ ബിംബത്തിനും കൊലപാതകനും പുന്നകാരനും തീരെ ഇഷ്ടമായില്ല. രാത്രി മുഴുവൻ ആ കുട്ടി കരയും അടുത്ത രാത്രി ആ പെൺകുട്ടിക്കു ഒരു ജ്വരം ഉണ്ടായി. മിക്കവാറും നാഡിനിന്നു. എന്താണു ചെയ്യേണ്ടതെന്നു എനിക്കറിഞ്ഞുകൂടാ. ശവപ്പെട്ടിക്കുപോലും എൻെറ കൈവശം പണമില്ലായിരുന്നു. ഞാൻ കരയാൻ തുടങ്ങി. അവളുംകൂടെ കരയേണ്ടതാണെല്ലോ എന്നു ഞാൻ വിചാരിച്ചു. എൻെറ കണ്ണുനീർ ൾതാട്ടു അതിൻെറ കണ്ണിൽ വച്ചു. അതുതൊട്ടു കഴിഞ്ഞപ്പോൾ കുട്ടി കരവാൻ തുടങ്ങി. ഹാ! കുട്ടിക്കു ജീവനുണ്ടല്ലോ എന്നോൎത്തു ഞാൻ സന്തോഷിച്ചു. ഞാനിതു് ഒരു കവിതയായി എഴുതി പരസ്യപ്പെടുത്തി, കണ്ണുനീർ രണ്ടായി വിഭാഗിച്ചു എന്നാണു അതിൻെറ തലക്കെട്ട്. ഞാൻ അതെഴുതി ഒരുബുക്കുഷോപ്പുകാരനുകൊടുത്തു അതിൻെറ പ്രതിഫലമായി എനിക്കു മൂന്നു വർഷം കാൎയ്യങ്ങൾ നടത്താനുള്ള പണം കിട്ടി. ഈ കാലംകൊണ്ടു പുറംതെരുവിനെപ്പററി പലതും ഞാൻ എഴുതി കുടിയന്മാരെയും ധർമ്മബോധമില്ലാത്തവരെപ്പററിയും ഞാൻ അതിൽഎഴുതിയിരുന്നു.

ഒരിക്കൽ ഒരു തെണ്ടക്കാരൻ എൻെറ അടുക്കൽവന്നു "മിസ്റ്റർ കഗാവാ നിങ്ങൾ പലരേയും രക്ഷിക്കുന്നുണ്ടല്ലോ എന്നേയുംകൂടെ രക്ഷിക്കേണമെന്നു" പറഞ്ഞു അവൻ ഒരു കുടയനായിരുന്നതുകൊണ്ടു് കുടിനിൎത്താമെങ്കിൽ സ്വീകരിക്കാമെന്നു പറഞ്ഞു. അവൻ കുടി നിൎത്താമെന്നുസമ്മതിച്ചു. അതുകൊണ്ടു അവനെ ഞാൻ സ്വീകരിച്ചു. ഏകദേശം നാലുമാസം കഴിഞ്ഞു ജനുവരി ഒന്നാം തീയതി വന്നു. ജപ്പാനിൽ ആ തീയതി വളരെ പ്രധാനമാണ്. അവരുൻ എവിടെനിന്നോ

Rev. K. K. George

ഒരു വീഞ്ഞുകുപ്പി കൈക്കലാക്കി. കിടക്കയിൽ കിടന്നു കുടിച്ചതിൻെറ ശേഷം അവൻ ഗാഢമായി ഉച്ചവരെ കിടന്നുറങ്ങ ഞാൻ ഉണത്തിയില്ല. അനന്തരം ഉണൎന്നു കഗാവാ എനിക്കു കുറെ പണം തരണമെന്നാവശ്യപ്പെട്ടു. തരികയില്ലെന്നു പറഞ്ഞപ്പോൾ ഞാൻ ഒരു കൊള്ളത്തലവനാണ് ഇവിടെയുള്ള കൊള്ളരുതാത്തവർ എന്നെ പേടിച്ചാണ നിന്നെഉപദ്രവിക്കാത്തതു്. ഞാൻ നാലു മാസമായി നിന്നെ കാത്തുരക്ഷിക്കുന്നു. പ്രതിമാസം 20 രൂപാ വീതം 80 രൂപാ തരണം. എനിക്കു പണമില്ലെന്നുപറഞ്ഞപ്പോൾ അവൻ എൻെറ മുഖത്തു ഒരു ഇടി. ഇടിച്ചു എൻെറരണ്ടു പല്ലുതാഴെവീഴുകയും അസ്ഥിക്കു കേടുഭവിക്കുകയും ചെയ്തു. അതുകൊണ്ടു് നിങ്ങളോടു ഇംഗ്ലീഷിൽ ശരിയായി സംസാരിക്കുന്നതിനു എനിക്കു നിവൃത്തിയില്ല. ഈ സംഭവം എന്നെ മദ്യവർജ്ജനത്തിനു പ്രേരിപ്പിച്ചു. ഇതിനോളം പ്രധാനമായി മനുഷ്യരെ രക്ഷിപ്പാൻ വേറെ മാൎഗ്ഗമില്ലല്ലോ. ഈ പ്രസ്ഥാനത്തിൻെറ ഫലമായിട്ടു ജപ്പാനിൽ പുകവലിയും കുടിയും ഇല്ലാതെയായി തീൎന്നിരിക്കുന്നു. എൻെറ പ്രവൎത്തനത്തെ പരസ്യപ്പെടുത്തുന്ന ഒരു പുസ്തകം ജപ്പാനിലെ പ്രധാനമന്ത്രി വായിച്ചതിൻെറ ശേഷം അതിലെ ചില ഭാഗങ്ങൾ പ്രത്യേകം അച്ചടിച്ചു് പാർലിമെൻറി മെമ്പറന്മാൎക്കു് അയച്ചുകൊടുക്കുകയും തൽഫലമായി ജപ്പാനിലെ പുറത്തെരുവുകൾ നന്നാക്കാൻ രണ്ടു കോടി പവൻ അവിടുത്തെ നിയമസഭകൾ രണ്ടും കൂടി പാസ്സാക്കുകയും ചെയ്തു. എന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്.

ദൈവരാജ്യപ്രസ്ഥാനം ആരംഭിക്കുന്നതിനുമുമ്പു ജപ്പാനിൽ പതിനായിരംപേർ മാത്രമേ സത്യക്രിസ്ത്യാനികളായി തീൎന്നിരുന്നൊള്ളു. എന്നാൽ ദൈവരാജ്യ പ്രസ്ഥാനത്തിൻെറ വേലയുടെ ഫലമായി ഇപ്പോൾ പ്രതിവർഷം 19000 പേർവീതം ക്രിസ്ത്യേതരരിൽനിന്നും ക്രിസ്ത്യാനികളായി തീരുന്നുണ്ടു് ചൈനാ,ജപ്പാൻ യുദ്ധം ഒരു പ്രതിബന്ധമാണെന്നു പറയേണ്ടിയിരിക്കുന്നു തൊഴിലാളികളുടെ സ്ഥിതി നന്നാക്കുന്നതിനും ജപ്പാൻകാർക്രിസ്തുമാൎഗ്ഗത്തിലേക്കു വരുന്നതിനും നിങ്ങൾ പ്രാൎത്ഥിക്കണം.

സീ. പി. എം. എം. പ്രസ്സ്, കോഴഞ്ചേരി